പാശ്ചാത്യകവിസാർവ്വഭൌമന്മാർ, നമ്പർ 1.

# HOMER




ഗ്രന്ഥകർത്താ,

വിദ്വാൻ സി. ഐ. ഗോപാലപിള്ള, എം. എ.

---

എസ്സ്. ആർ. ബുക്ക്ഡിപ്പൊ.

തിരുവനന്തപുരം.

1124.




പാശ്ചാത്യകവിസാർവ്വഭൌമന്മാർ, നംബർ 1.

# ഹോമർ

ഗ്രന്ഥകർത്താ,

വിദ്വാൻ സി. ഐ. ഗോപാലപിള്ള, എം. എ.

എസ്സ്. ആർ. പ്രസ്സ്,
തിരുവനന്തപുരം.




എസ്സ്. ആർ. ബുക്ക്ഡിപ്പൊ.

1124.

വില രൂപാ 1.




# പ്രസ്താവന

കവിത്വമെന്നതു് യാതൊരു പ്രത്യേക ജനസമുദായത്തിൻെറയും അവകാശവിശേഷമല്ല. അതു് പ്രപഞ്ചമെങ്ങും വ്യാപിച്ചിരിക്കുന്ന ചിച്ഛക്തിയുടെ ബഹിഃസ്ഫുരണമാകയാൽ സാർവ്വജനീനവും സാർവ്വകാലികവുമാകുന്നു. മഹാകവികളുടെ ജനനത്താൽ അനുഗ്രഹീതമായ പ്രദേശം ഏതായിരുന്നാലും അവർ മാനുഷസമുദായത്തിൻെറ നിത്യപ്രാതിനിധ്യം വഹിക്കുന്ന ചിരഞ്ജീവികളാണെന്നുള്ളതിൽ സംശയമില്ല. ഭാരതഭൂമിക്കു് ശാശ്വതമായ കീർത്തിയെ സമാർജ്ജിച്ച വാല്മീകി, വ്യാസൻ, കാളിദാസൻ തുടങ്ങിയ ലോകമഹാകവികളെപ്പോലെ പാശ്ചാത്യരാജ്യങ്ങളുടെ അഭിമാനസ്തംഭങ്ങളായി വിളങ്ങുന്ന കവി സാർവ്വഭൗമന്മാരാണു് ഹോമർ, വെർജിൽ, ഏസ്കീലസ്, ഡാൻെറ, ഷേക്സ്പീയർ മുതലായവർ. ഇവരുടെ സാഹിത്യവ്യാപാരങ്ങളെപ്പററി സ്ഥൂലമായിട്ടെങ്കിലും ചിലതെല്ലാം അറികയെന്നതു് കേരളഭാഷാഭിമാനികൾക്കും ഉപകാരപ്രദമാകാതെ വരുന്നതല്ലല്ലോ. മേൽ പ്രസ്താ

വിച്ച ഓരോ പാശ്ചാത്യകവിയെപ്പററിയും നാതിസംക്ഷിപ്തവും നാതിവിസ്തൃതവും ആയ വിധത്തിൽ ഓരോ ഗ്രന്ഥം ഭാഷയിൽ ആവിർഭവിപ്പിക്കണമെന്നു് എനിക്കുള്ള മോഹത്തിന്റെ പ്രഥമസന്താനമാണു് ഈ സഞ്ചിക.

ഹൈന്ദവന്മാരും യവനന്മാരും ആര്യവർഗ്ഗത്തിൽപ്പെട്ട ജനവിഭാഗങ്ങളാകയാലായിരിക്കാം, അവരുടെ പുരാതനസാഹിത്യങ്ങൾക്കു പലതരം സാദൃശ്യങ്ങൾ കാണുന്നതു്. പ്രകൃതിയുടെ ബാഹ്യപ്രതിഭാസങ്ങളിൽ ദൈവികത്വം ആരോപിക്കുന്ന സമ്പ്രദായം ആര്യന്മാൎക്കു പണ്ടേയുള്ളതാണു്. വേദസൂക്തങ്ങളിലേ ഇന്ദ്രാദിദേവന്മാരുടെ സ്ഥാനത്തു് യവനന്മാരും ഓരോ ദേവന്മാരെ പ്രതിഷ്ഠിച്ചിട്ടുണ്ടു്. ഇവർ മനുഷ്യരോടു കലൎന്നു് അവരുടെ സംരംഭങ്ങളിൽ പ്രത്യക്ഷമായോ പരോക്ഷമായോ പങ്കുകൊള്ളുന്ന പതിവു് രണ്ടു സാഹിത്യങ്ങളിലും കാണുന്നു. വീരമാണു പ്രധാനമായി പ്രതിപാദിക്കപ്പെടുന്ന രസം. യുദ്ധസമ്പ്രദായം പ്രായേണ ഒരേവിധത്തിലാണെങ്കിലും യവനന്മാൎക്കു് സമുദ്രസമ്പൎക്കം അധികമുള്ളതിനാൽ അവരുടെ സാഹിത്യത്തിൽ പടക്കപ്പലുകളെപ്പററിയും,

ഇൻഡ്യയിൽ അനേകമുള്ളതുകൊണ്ടു് ഭാരതീയസാഹിത്യത്തിൽ അനല്പടയെപ്പററിയും പ്രത്യേകം പ്രസ്താവിച്ചിട്ടുണ്ടു്. മഹാരഥന്മാരുടെ വീരോദ്രേകപ്രകടനം ഇരുസാഹിത്യങ്ങളിലും ഒരുപോലിരിക്കുന്നു. ഹോമരുടെ ചില യുദ്ധവർണ്ണനകൾ വായിക്കുമ്പോൾ ഭാരതത്തിലേയും രാമായണത്തിലേയും പല ഘട്ടങ്ങൾ നമ്മുടെ സ്മൃതിപഥത്തെ ആരോഹണം ചെയ്യാതിരിക്കയില്ല.

ഹോമരുടെ കൃതികളായ 'ഇലിയഡ്', 'ഒഡേസ്സി' എന്നിവയ്ക്കും രാമായണഭാരതങ്ങൾക്കും തമ്മിൽ കഥാഘടനയിലുള്ള സാദൃശ്യവും പ്രസ്താവയോഗ്യമാണു്. ഹെലൻ എന്ന തരുണീമണിയെ കൈവശപ്പെടുത്തിക്കടന്നുകളഞ്ഞ പാരിസ്സിൻെറ രാജ്യം യവനന്മാർ അക്രമിച്ചു് ഹെലനെ മോചിപ്പിക്കുന്നതാണു് ഇലിയഡിലെ കഥാവസ്തു. ഇതു വായിക്കുമ്പോൾ സീതാപഹരണത്തേയും ലങ്കാനിരോധത്തേയും പററി ഓർമ്മിക്കാതിരിപ്പാൻ ഒരു ഭാരതീയനു കഴിയുന്നതല്ല. ഈപ്രകാരം തന്നെ ഒഡേസ്സിയിൽ പ്രതിപാദിച്ചിരിക്കുന്ന യുളിസസ്സിൻെറ സഞ്ചാരങ്ങളെപ്പററി വായിക്കുമ്പോൾ, ചിലപ്പോൾ രാമായണത്തിലെയും ചില

പ്പോൾ ഭാരതത്തിലേയും ചില സംഭവങ്ങൾ ഓൎമ്മയിൽ വരുന്നതാണു്. എന്നാൽ ക്രമാതീതമായ സാദൃശ്യം എങ്ങും കാണ്മാൻ കഴിയുന്നതല്ലതാനും.

ഇനി, എന്റെ പരിശ്രമത്തെപ്പററിയും രണ്ടു വാക്കു പറയേണ്ടിയിരിക്കുന്നു. ഗ്രീക്കുഭാഷയിൽ എഴുതപ്പെട്ടിരിക്കുന്ന ഈ വിപുലഗ്രന്ഥങ്ങളുടെ ആംഗലഭാഷാവിവൎത്തനങ്ങളിൽ ചിലവയെ ആശ്രയിച്ചു്, കേരളഭാഷയിൽ ഇങ്ങനെ ഒരു ചെറുപുസ്തകം നിൎമ്മിപ്പാനൊരുങ്ങിയതു് ഒരുവേള അനാവശ്യമോ അവിവേകമോ ആയിരുന്നേക്കാം. എന്നിരുന്നാലും യഥാശക്തി ശ്രമിച്ചിട്ടുണ്ടെന്നുള്ള ചാരിതാൎത്ഥ്യം എനിക്കു് സമാധാനം നൽകാതിരിക്കുന്നില്ല. അത്യന്താപേക്ഷിതങ്ങളെന്നു തോന്നിയ ഭാഗങ്ങളെ പദ്യരൂപത്തിൽ തൎജ്ജമ ചെയ്തിരിക്കുന്നു. ഭാരതീയമനോഭാവവും കവിതാസൌകൎയ്യവും പുരസ്കരിച്ചു് ചില യവനനാമധേയങ്ങളെ അല്പാല്പമായി രൂപാന്തരപ്പെടുത്തിയിട്ടുമുണ്ടു്.

പ്രാചീനകവികളുടെ കൃതികൾ ഇപ്പോൾ വായിക്കുന്നതുകൊണ്ടു് പ്രയോജനമില്ലെന്നു വിചാരിക്കുന്ന വിമൎശകന്മാരോടു യോജിക്കാൻ മനസ്സുവരുന്നില്ല.




ലോകോത്തരന്മാരായ സാഹിത്യകാരന്മാർ തങ്ങളുടെ കൃതികൾമൂലമെന്ന മാനുഷസമുദായത്തിന്റെ നിയത സ്വഭാവങ്ങളെ ചിത്രണം ചെയ്തിട്ടുള്ളവരാകയാൽ അത്തരംഗ്രന്ഥങ്ങൾ എന്നും സമാദരണീയങ്ങളായിരിക്കമെന്നും ഉത്തമസാഹിത്യസ്വാദനത്തിന്ന് കാലദേശാവസ്ഥകൾ ബാധകങ്ങളായി ഭവിക്കയില്ലെന്നും വിശ്വസിക്കുന്നവരിൽ ഒരുവനാണു ഞാൻ. ഹോമറുടെ കൃതികൾ മുഴുവൻ തർജ്ജമ ചെയ്യുവാൻ സാധിക്കാത്തതിലേ എനിക്കു മനസ്താപമുള്ളു. ആ കവികുലസമ്രാട്ടിന്റെ നിസ്സീമമായ മനോധർമ്മത്തിന്റെയും നിർമ്മലമായ ഭാവനാശക്തിയുടേയും ഏകദേശജ്ഞാനമെങ്കിലും വായനക്കാരുടെ മനസ്സിൽ ഉദയം ചെയ്യാൻ ഈ ഗ്രന്ഥം സഹായിക്കുമെങ്കിൽ എന്റെ ശ്രമം തീർച്ചയായും വ്യർത്ഥമല്ല.

ഗ്രന്ഥകർത്താ.



# ഹോമർ

## (പൂർവ്വഭാഗം)

---

### 1

പ്രകൃതിയിലെന്നവണ്ണം സാഹിത്യത്തിലും രണ്ടു വിധം മഹാനാദങ്ങൾ കേൾക്കാവുന്നതാണു്. പർവ്വതങ്ങളിലെ പ്രചണ്ഡരവവും അർണ്ണവങ്ങളിലെ മന്ദ്രധ്വാനവുംപോലെ, ശക്തിയുക്തമായ ഗദ്യത്തിന്റേയും അഭിരാമമായ പദ്യത്തിന്റേയും നാദങ്ങളാണു സാഹിത്യത്തിൽ മുഴങ്ങുന്നതു്. ഹോമർമഹാകവിയുടെ നാദം അർണ്ണവധ്വാനമാകുന്നു. നിഖില നക്ഷത്രങ്ങളും നിഴലാടുന്ന ഒരു ബൃഹദർപ്പണമാണദ്ദേഹത്തിന്റെ സാഹിത്യം. തീരപ്രദേശങ്ങളെ ചുംബനംചെയ്യുന്ന മൃദൂർമ്മികളുടെ മർമ്മരശബ്ദങ്ങളും തടം തല്ലിത്തകർക്കുന്ന കല്ലോലപടലികളുടെ ഭേരീനിനാദങ്ങളും അവിടെ കേൾക്കാം. അയോണിയൻ

കടൽത്തീരങ്ങളിൽ പാടി നടന്ന ഈ കവികോകിലത്തിന്റെ 'ഇലിയഡ്', 'ഒഡെസ്സി' എന്ന മഹാകാവ്യദ്വയത്തെപ്പററി,

"ഗർജ്ജിക്കും ഘോരാബ്ധി തന്നുല്ലോല കല്ലോലങ്ങൾ-
ക്കൊപ്പമുത്തരോത്തരമുയരുന്നിവ രണ്ടും."

എന്നു് ഒരു പാശ്ചാത്യവിമർശകൻ പ്രശംസിക്കുന്നതു സർവ്വഥാ യുക്തം തന്നെ.

ഹോമറുടെ ജനനവും ജീവചരിത്രവും സംബന്ധിച്ചു് വിശ്വാസയോഗ്യമായ യാതൊരറിവും നമുക്കില്ല. അദ്ദേഹത്തിന്റെ ജന്മസ്ഥാനപദവി കൊതിച്ചു് ഗ്രീസിലെ ഏഴുനഗരങ്ങൾ വലിയ തക്കം പുറപ്പെടുവിച്ചിട്ടുണ്ടു്. യവനചരിത്രകാരനായ ഹെറോഡോട്ടസ്സ് പറയുന്നതു് ഹോമറുടെ ജനനം സ്മർണാനഗരത്തിലായിരുന്നു എന്നും, വിദ്യാഭ്യാസാനന്തരം അദ്ദേഹം ഈജിപ്ത്, ഇററലി, സ്പെയിൻ മുതലായ രാജ്യങ്ങളിൽ സഞ്ചരിച്ചിരുന്നു എന്നും, ഈ സഞ്ചാരങ്ങൾക്കിടയിൽ നേത്രവൈകല്യം സംഭവിച്ചു എന്നും, സ്മർണയിൽ തിരിച്ചെത്തിയതിന്റെ ശേഷം തന്റെ മഹാകാവ്യങ്ങൾ

നിർമ്മിച്ചു എന്നുമാണു്. ഹോമർ എന്നൊരാൾ ഉണ്ടായിരുന്നില്ലെന്നും, ഇലിയഡും ഒഡേസ്സിയും സമർത്ഥനായ ഏതോ സമ്പാദകനാൽ ഗ്രഥനം ചെയ്യപ്പെട്ടിട്ടുള്ള പ്രാചീനഗാനസമുച്ചയമാണെന്നും അഭിപ്രായപ്പെടുന്ന പണ്ഡിതന്മാരും ഇല്ലാതില്ല. എന്നാൽ ഹോമറെപ്പററി ജനങ്ങൾക്കുള്ള വിശ്വാസത്തെ ശിഥിലമാക്കാൻ യാതൊരു യുക്തിവാദങ്ങൾക്കും അദ്യാപി സാധിച്ചിട്ടില്ലെന്നു പ്രസ്താവിക്കേണ്ടിയിരിക്കുന്നു. അഥവാ, മാനുഷലോകത്തിന്റെ പൊതുസ്വത്തായി പ്രശോഭിക്കുന്ന ഈ മഹാനുഭാവൻ ജനിച്ച നഗരം ഏതായാലെന്തു്? നിശാവേളയിൽ മാനുഷകുടുംബത്തിന്റെ കവാടത്തിൽ വന്നുമുട്ടി, നിരവധിസമ്പത്തുകൾ അവിടെ പ്രക്ഷേപിച്ചിട്ടു പലായനം ചെയ്ത പരമൈശ്വര്യനിധിയും വിനയസമ്പന്നനുമായ ലോകോപകാരിയാണദ്ദേഹം.

ഹോമർ ജന്മനാ നേത്രവികലനായിരുന്നു എന്നാണൈതിഹ്യം പറയുന്നതു്. 'ഒഡേസ്സി'യിലെ കരുണമയമായ അധോലിഖിതാംശം സ്വാനുഭവദ്യോതകമാണെന്നു വിചാരിക്കപ്പെടുന്നുണ്ടു്.

(കേക)

"വാത്സല്യനിധിയായ വാണിമാതിവനൊപ്പം
നിസ്തുലബലങ്ങളാം വരശാപങ്ങൾ നല്കി.
ശാപമായതു നേത്രപ്രകാശനിരസനം
പാലന കവികർമ്മനൈപുണ്യമല്ലോ വരം.
മംഗലവരപ്രഭാവത്തിനാൽ യഥാകാമം
തുംഗസാരമാം ഗാനമാധുരി പൊഴിപ്പാനും
ശ്രോത്രങ്ങൾ കുളിർപ്പിച്ചു നിഖിലജനത്തിനും
ഗാത്രത്തിൽ പുളകങ്ങൾ ചേർപ്പാനുമിവൻ ശക്തൻ."

ഏകദേശം മുപ്പതു ശതവർഷങ്ങൾക്കു മുമ്പു ജീവിച്ചിരുന്ന ഈ ഗായകപ്രവരൻ, യവനരാജ്യത്തെ ശൈലങ്ങളും സാനുക്കളും കടന്നു് പ്രകൃതിയുമായി മൗന സംഭാഷണം നടത്തിയും മാനുഷലോകത്തെ സൂക്ഷ്മനേത്രത്താൽ വീക്ഷിച്ചു്, സർവ്വജന പ്രീണന സമർത്ഥമായ കാവ്യകലയെ നിതരാം പരിലാളിച്ചും രാജമന്ദിരങ്ങൾതോറും സഞ്ചരിച്ചു കൊണ്ടിരുന്നു. മഹോത്സവാവസരങ്ങളിൽ ഇദ്ദേഹം രജതാലംകൃതമായ പീഠത്തിൽ ഉപവിഷ്ടനായി, യവനന്മാരുടെ വീരപ്രവൃത്തികളെക്കുറിച്ചു് ഗാനയന്ത്രസഹിതം മധു

രാലാപം ചെയ്കയായിരുന്നു പതിവു്. ഇപ്രകാരമുള്ള അനവധി ഗാനങ്ങൾ തന്നെയായിരിക്കണം 'ഇലിയഡി'ന്റെ നിദാനം. 'ഒഡെസ്സി'യിൽ കാണുന്നതു് ഇദ്ദേഹത്തിന്റെ സഞ്ചാരങ്ങളുടെ ഒരു ചിത്രമാണെന്നും വിചാരിക്കാവുന്നതാണു്.

2

മാനുഷ സമുദായത്തിന്റെ പ്രാക്തനദശയിലുണ്ടാകുന്ന സാഹിത്യം വീരപ്രവൃത്തികളെ ആശ്രയിച്ചാണിരിക്കുക. വീരസാഹിത്യമില്ലാത്ത യാതൊരു പരിഷ്കൃത ജനസമുദായവും ഇല്ലതന്നെ. ഹിന്ദുക്കളുടെ പുരാതനസാഹിത്യഭണ്ഡാഗാരങ്ങളായ രാമായണവും മഹാഭാരതവും വീരസാഹിത്യകോടിയിലുൾപ്പെടുന്നു. വിവിധവർണ്ണോജ്ജ്വലങ്ങളായ രത്നങ്ങളാൽ നിർമ്മിക്കപ്പെട്ട മാലപോലെയാണു വീരസാഹിത്യം വിളങ്ങുന്നതു്. അതിലെ കഥാപാത്രങ്ങൾ വീരസ്വഭാവത്തെ പല രീതിയിൽ കാണിക്കുന്നു. ഓരോ കഥാപാത്രവും പ്രബലങ്ങളായ വികാരങ്ങൾക്കധീനമായി വർത്തിക്കുന്നു. മൃദുലസ്തോഭങ്ങൾക്കു വീരസാഹിത്യത്തിൽ അധികം പ്രവേശമില്ലെന്നു പറയാം. ജീവിത രഹസ്യങ്ങളെയോ ആത്മികതത്വങ്ങളെയോ പ്രതിപാദിക്കാൻ

താദൃശ സാഹിത്യകാരന്മാക്ക് സന്ദർഭം ചുരുങ്ങിയിരിക്കും. അമാനുഷശക്തിയുടെ സങ്കലനം വീരസാഹിത്യത്തിൻെറ ഒരു പ്രത്യേക ലക്ഷണമാണു്. രാമായണത്തിലും ഭാരതത്തിലും അത്ഭുതാംശത്തിനു കുറച്ചധികം പ്രവേശം കാണുന്നുണ്ടെങ്കിൽ അതിനെപ്പററി പാശ്ചാത്യപണ്ഡിതന്മാർ പല വിധത്തിലും വ്യാഖ്യാനിച്ചിട്ടുണ്ടെന്നുള്ള വസ്തുതയും ഈയവസരത്തിൽ പ്രസ്താവ്യമാകുന്നു.

പാശ്ചാത്യ വീരസാഹിത്യ നിർമ്മാതാക്കളിൽ അഗ്രഗണ്യൻ ഹോമറാണു്. 'ഇലിയഡും ഒഡേസ്സിയും' പ്രൌഢങ്ങളായ വീരസാഹിത്യഗ്രന്ഥങ്ങളായിരിക്കുന്നതിനു പുറമെ, ഈ പ്രസ്ഥാനത്തിൽ പാശ്ചാത്യക്ക മാർഗ്ഗദർശകങ്ങളുമായിരിക്കുന്നു. പതിനയ്യായിരത്തിലധികം വരികളുള്ള 'ഇലിയഡ്' ഇപ്പോൾ കാണുന്ന രൂപത്തിൽ ഹോമർ നിർമ്മിച്ചതായിരിക്കാൻ വഴിയില്ല. അദ്ദേഹം പല സന്ദർഭങ്ങളിലും പാടിയിട്ടുള്ള പ്രത്യേക കഥകളെ സമുച്ചയിച്ചും സങ്കല്പിതങ്ങളായ നൂതനാംശങ്ങളെ ഇടയ്ക്കു ചേർത്തും അനന്തരകാലീനന്മാരായ കവികൾ രൂപവൽക്കരിച്ചതായിരിക്കണം. ഇതേ അഭിപ്രായം തന്നെയാണു് വ്യാസൻെറ

മഹാഭാരതത്തെപ്പററിയും ചില പണ്ഡിതന്മാർ പുറപ്പെടുവിച്ചു കേട്ടിട്ടുള്ളതു്.

'ഇലിയഡ്' അതിൻെറ പ്രാഗ്രൂപത്തിൽ ആവിർഭവിച്ചതു് ക്രിസ്ത്വബ്ദത്തിനു് ആയിരത്തിൽ ചില്വാനം വർഷങ്ങൾക്കു മുമ്പാണെന്നു കണക്കാക്കപ്പെട്ടിരിക്കുന്നു. യവനജനതാമദ്ധ്യത്തിൽ അക്കാലത്തു പല വീരകഥകളും വീരഗാനങ്ങളും പ്രചരിച്ചിരുന്നു. ഈ കഥകളുടെ കൂട്ടത്തിൽ പ്രാധാന്യം വഹിച്ചിരുന്ന "ട്രോയ്നഗരനിരോധനം" ഹോമറുടെ ശ്രദ്ധയെ സവിശേഷം ആകർഷിച്ചിരിക്കാം. പത്തുസംവത്സരകാലം നീണ്ടുനിന്ന പ്രസ്തുതനിരോധത്തിൻെറ അന്ത്യഘട്ടം മാത്രമാണു് ഇലിയഡിലെ കഥാവിഷയം. ഈ നിരോധനത്തിൽ ഒരു പ്രധാനഭാഗം വഹിച്ചയവനവീരനും ഇത്താക്കാ എന്ന ദ്വീപിൻെറ അധിപനും ആയ ഒഡേസ്സിയൂസ് (യൂളിസസ്സ്) സ്വദേശത്തേക്കു മടങ്ങും വഴി നടന്ന സംഭവങ്ങളാണു ഒഡേസ്സിയിൽ പ്രതിപാദിക്കപ്പെട്ടിരിക്കുന്നതു്.

3

'ഇലിയഡ്' എന്നതിൻെറ അത്ഥം ഇലിയൺ അല്ലെങ്കിൽ ട്രായ് എന്ന നഗരത്തെ സംബന്ധിച്ച

കാവ്യം എന്നാണ്. ഈ നഗരം ഏഷ്യാ മൈനറിലാണു സ്ഥിതിചെയ്യുന്നതു്. ഹോമറുടെ കാലത്തിനു വളരെ മുമ്പുതന്നെ ഗ്രീക്കുകാർ പ്രസ്തുതനഗരത്തെ ശക്തിപൂർവ്വം നിരോധിച്ച വൃത്താന്തം കഥാരൂപത്തിൽ അവരുടെ ഇടയിൽ പ്രചരിച്ചിരുന്നു എന്നു മുമ്പേ പ്രസ്താവിച്ചുവല്ലോ. അതിൻപ്രകാരം ഗ്രീക്കുകാർ പത്തുവർഷം നിരോധത്തിനുള്ള സന്നാഹങ്ങൾ ശേഖരിക്കയും, പിന്നെ പത്തുവർഷം നിരോധനം നടത്തുകയും, വീണ്ടും പത്തുവർഷം സ്വദേശത്തേയ്ക്കുള്ള യാത്രയിൽ അങ്ങുമിങ്ങും ചുററിസ്സഞ്ചരിക്കയും ചെയ്തതായി കാണുന്നു.

ഭയങ്കരമായ ട്രായ്നഗരനിരോധം കാമിനിമൂലം സംഭവിച്ചതാണ്. ഗ്രീസിലേ ഉപരാജ്യങ്ങളിൽ ഒന്നായ സ്പാർട്ടായിലെ രാജാവായ മെനിലാസിന്റെ പത്നി ലോകൈകസുന്ദരിയായ ഹെലൻ ആയിരുന്നു. ട്രായ്നഗരഭൂപനായ പ്രയമിന്റെ പുത്രൻ പാരിസ് അവളുടെ സൌന്ദര്യാതിശയത്തെപ്പററി കേൾക്കാൻ ഇടയാവുകയും, കപ്പൽ കയറി മെനിലാസിന്റെ കൊട്ടാരത്തിലെത്തി അദ്ദേഹത്തിന്റെ അതിഥിയായി പാർപ്പു തുടങ്ങുകയും ചെയ്തു. യുവാവായ പാരി

സ്സിൻെറ അംഗലാവണ്യത്താൽ ഹെലൻ ആകൃഷ്ടയായി എന്നേ പറയേണ്ടു. ഈ ഘട്ടത്തിൽ മെനിലാസ്സിന് അടുത്തൊരു ദ്വീപിലേക്കു കപ്പൽ കയറേണ്ടതായ ആവശ്യവും നേരിട്ടു. അദ്ദേഹത്തിൻെറ അസാന്നിദ്ധ്യത്തിൽ പാരിസ് ഹെലനെ പറഞ്ഞു സമ്മതിപ്പിച്ച്, കൊട്ടാരത്തിൽനിന്നും ഒട്ടുവളരെ ധനവും കൈവശപ്പെടുത്തി അവളെയുംകൊണ്ടു് സ്വദേശത്തേക്കു പോയി. ഈ സാഹസ വൃത്താന്തം അഭിമാനികളായ ഗ്രീക്കുകാരെവല്ലാതെ പ്രക്ഷോഭിപ്പിച്ചു എന്നുപ്രത്യേകം പറയേണ്ടല്ലോ. ഗ്രീക്കുകാരുടെ സർവ്വാധിപത്യം ഏറെക്കുറെ വഹിച്ചിരുന്ന രാജാവും തൻെറ സഹോദരനുമായ അഗമെമ്നണോടു മെനിലാസ് സങ്കടം പറകയും താമസം വിനാ ഗ്രീസിലേ രാജാക്കന്മാരുടെ ഒരു യോഗംകൂടി, ട്രായ് നഗരം ആക്രമിച്ചു ഹെലനെ വീണ്ടുകൊണ്ടുപോരണമെന്നു നിശ്ചയിക്കുകയും ചെയ്തു. ഓരോ രാജാവും ഈ സംരംഭത്തിൽ കഴിയുംവണ്ണം സഹായിക്കാമെന്നു പ്രതിജ്ഞചെയ്തു് സോത്സാഹം സൈന്യം ശേഖരിപ്പാനാരംഭിച്ചു. ഇപ്രകാരം ഉദ്യമിച്ചവരിൽ പ്രമാണികൾ നെസ്റ്റർ, അജാക്സ്, യൂലിസസ്സ്, ഡയോമീഡ്, അക്കിലീസ്സ് എന്നീ യവനവീ

രന്മാരായിരുന്നു. നെസ്റ്റർ വൃദ്ധനെങ്കിലും ധീരനായിരുന്നതിനാൽ അദ്ദേഹത്തെ എല്ലാവരും ആദരിക്കയും അദ്ദേഹത്തിന്റെ ഉപദേശം കേൾക്കയും ചെയ്തിരുന്നു. ഉന്നതനും ബലിഷ്ഠനും ഭീമകായനുമായ അജാക്സ് (അജാക്ഷൻ) വലിയ ബുദ്ധിമാനല്ലായിരുന്നെങ്കിലും ഏതു സാഹസകർമ്മവും ചെയ്വാൻ ചുണയും കരുത്തുമുള്ളവനായിരുന്നു. യൂളിസസ്സായിരുന്നു അക്കൂട്ടത്തിൽ ഏററവും വലിയ തന്ത്രശാലി. എന്നാൽ അക്കിലീസ്സിനെപ്പോലെ ഒരു വീരപുരുഷൻ അന്നു ഗ്രീസിലുണ്ടായിരുന്നില്ല. അദ്ദേഹത്തിന്റെ പിതാവു് പെലിയൂസ് (പേലവൻ) എന്ന രാജാവും മാതാവു് ഒരു സമുദ്രദേവതയുമായിരുന്നു എന്നാണു് ഗ്രീക്കുകാർ വിശ്വസിച്ചിരുന്നതു്. യുദ്ധസന്നദ്ധനായ പുത്രനോടു ദേവി ഇപ്രകാരം പറഞ്ഞു:— "മകനേ, നിനക്കു് പ്രശാന്തവും സുദീർഘവുമായ ഒരു ജീവിതത്തിൽ കാംക്ഷയുണ്ടെങ്കിൽ യുദ്ധത്തിനുപോകരുതു്; അതല്ല, ജീവിതം ഹ്രസ്വമായാലും ശാശ്വതയശസ്സുണ്ടാകണമെന്നു നീ മോഹിക്കുന്നുണ്ടെങ്കിൽ പൊയ്ക്കൊൾകതന്നെ". യശോലാഭകാംക്ഷിയായ അക്കിലീസ് യുദ്ധംതന്നെ വരിച്ചു. മാതാവിനാൽ

സമ്മാനിക്കപ്പെട്ട ദിവ്യ കവചവും ദീർഘപ്രാസവും ധരിച്ചുകൊണ്ടു് അക്കിലീസ് യുദ്ധയാത്രയ്ക്കൊരുങ്ങിയപ്പോൾ ഗ്രീക്കകാരെല്ലാം ഉത്സാഹഭരിതരായിത്തീൎന്നു. പെട്രോക്ലൂസ് എന്ന പ്രധാന മിത്രത്തോടുകൂടി അക്കിലീസ് അമ്പതു പടക്കപ്പലുകൾ സജ്ജീകരിച്ചു. അഗമെമ്നൺ തന്നെയാണു സൎവ്വസൈന്യാധിപത്യം വഹിച്ചതു്. അദ്ദേഹത്തിൻെറ വക നൂററമ്പതു കപ്പലുകളുണ്ടായിരുന്നു. മെനിലാസ് അറുപതും നെസ്റ്റർ തൊണ്ണൂറും ഡയോമീഡു് എൺപതും യൂളിസ്സും അജാക്സും കൂടി ഇരുപത്തിനാലും കപ്പലുകൾ തയാറാക്കി. ഇങ്ങനെ എല്ലാവരുംകൂടി ആയിരത്തിഇരുനൂറു പടക്കപ്പലുകൾ ഒരുക്കി ഒരുലക്ഷത്തിലധികം യോദ്ധാക്കളോടുകൂടി ട്രായ് നിരോധിപ്പാൻ പുറപ്പെട്ടു. ഇത്രയും സാധിപ്പാൻ പത്തുവൎഷവും വേണ്ടിവന്നു.

ട്രായ്നഗരവാസികളും (ട്രോജന്മാർ) അലസന്മാരായിരുന്നില്ല. അവരും ഇത്രയും കാലം യുദ്ധോദ്യമങ്ങൾ ചെയ്തുകൊണ്ടാണിരുന്നതു്. ഗ്രീക്കകാരുടെ അഭിമാനബോധം എത്ര ശക്തിയുള്ളതാണെന്നു നല്ലപോലെ അറിയാമായിരുന്നതിനാൽ അവരും ഒരു

പമ്പിച്ച സൈന്യം ശേഖരിച്ചിരുന്നു. പ്രിയംരാജാ വിൻെറ മററൊരു പുത്രനായ ഹെക്ററരായിരുന്നു സർവസൈന്യാധിപൻ. ഹെക്ററർ ഏതു യവനവീരനോടും കിടനിൽക്കത്തക്ക യുദ്ധപാടവം സമ്പാദിച്ചവനമായിരുന്നു.

ഒടുക്കം ഗ്രീക്കകാരുടെ നാവികസൈന്യം ചക്രവാളത്തിൽ പ്രത്യക്ഷമായപ്പോൾ ട്രായ്നഗരവാസികൾ ക്കണ്ടായ സംഭ്രമം പറയാവതല്ല. ട്രോജന്മാർ കടൽക്കരയിൽ അണിനിരന്നു നിന്നതല്ലാതെ കപ്പൽപ്പട അടുക്കാതിരിക്കാനുള്ള യത്നങ്ങളൊന്നും ചെയ്തില്ല. യവനസൈന്യങ്ങൾ കരയ്ക്കിറങ്ങി മുറയ്ക്കു യുദ്ധവും ആരംഭിച്ചു. പത്തുവർഷത്തോളം യുദ്ധം നടന്നിട്ടും ട്രായ് നഗരം പിടിച്ചടക്കാൻ അവക്കു സാധിച്ചില്ല. ഇതിനിടയ്ക്കു് അഗമെമ്നണും അക്കിലീസും തമ്മിൽ ചില വഴക്കുകൾ നിമിത്തം നീരസം വന്നുകൂടുകയാൽ കോപാവിഷ്ടനായ അക്കിലീസ് യുദ്ധത്തിൽ പങ്കുകൊള്ളാതെ തൻെറ കൂടാരത്തിൽ അടങ്ങിപ്പാർക്കുകയാണു ചെയ്തതു്. യാതൊരു വിധത്തിലും വിജയം കരസ്ഥമാവുന്നില്ലെന്നു കണ്ടപ്പോൾ അഗമെമ്നണും മററു യവനവീരന്മാരും അക്കിലീസിനോടു സമാധാന

വാക്കുകൾ പറകയും ആ മഹാമനസ്സൻ വീണ്ടും യുദ്ധത്തിൽ ചേരുകയും ചെയ്തു. പിന്നീടുണ്ടായ സംഭവങ്ങളുടെ ഭയങ്കരത വർണ്ണിക്കാൻ ഹോമർ തന്നെ വേണം. ഈ യുദ്ധത്തിൽ ഹെക്ററർ വധിക്കപ്പെടുകയും ട്രോജന്മാർ നഗരാന്തർഭാഗത്തേയ്ക്കു പായിക്കപ്പെടുകയും ചെയ്തു. അക്കിലീസ്സിൻെറ കോപാവേശം മുതൽ ഹെക്ററുടെ വധംവരെയുള്ള കഥയാണു് 'ഇലിയഡിനു് വിഷയീഭവിച്ചിട്ടുള്ളതു്.

4

"പേലപാത്മജൻ തൻെറയുൽക്കടക്രോധാവേശം
ചാലവേ പാടിട്ട നീ ദിവ്യയാം വാഗ്ദേവതേ!"

എന്നാണു് 'ഇലിയഡ്'' ആരംഭിക്കുന്നതു്. അഗമെമ്നണും അക്കിലീസും തമ്മിലുള്ള വൈരത്തിൻെറ കാരണം ആദ്യമായി പ്രതിപാദിക്കപ്പെട്ടിരിക്കുന്നു. ആദിത്യോപാസകന്മാരിൽ ഒരാളുടെ പുത്രിയെ അഗമെമ്നൺ യുദ്ധത്തിൽ ബന്ദിയായി പിടിച്ചതു നിമിത്തം കുപിതനായ ആദിത്യഭഗവാൻ ഗ്രീക്കസൈന്യത്തെ മഹാമാരിയാൽ ശോഷിപ്പിച്ചുകൊണ്ടിരിക്കുന്നു. ആദിത്യാമർഷത്തെ ഹോമർ ഇപ്രകാരം വർണ്ണിക്കുന്നു:—

(പാന)

മേരുചിൻ മുകൾത്തട്ടിങ്കലാദിത്യൻ
ക്രോധതാമ്രാക്ഷനായ് നില കൊണ്ടുതേ.
സ്കന്ധബന്ധത്തുണീരമിളകിട്ടും
ശിഞ്ജിതധ്വനികേൾക്കുന്നിടയ്ക്കിടെ
വെള്ളിവില്ലിൻ ഝണഝണനിസ്വന-
മുള്ളിലാക്കുമുരുഭീതി നൽകുന്നു.
മുഷ്ടരയവനാക്ഷൌഹിണികളെല്ലി-
ലക്കനസ്രുങ്ങൾത്തുകുന്നു മേൽക്കുമേൽ.
മർത്ത്യവൃന്ദവും വാജികദംബവും
ചത്തുവീഴുന്നു പാരം തുരുതുരെ.
ഹന്ത സൈന്യശിബിരത്തിൽ നീളവേ
പൊന്തിയുജ്ജ്വലിക്കുന്നു ചിതാഗ്നിയും.

ഈ മഹാവിപത്തിൻെറ കാരണം ദൈവജ്ഞന്മാരിൽ നിന്നും ധരിച്ചപ്പോൾ അഗമെമ്നൺ ആ കന്യകയെ സൂര്യപുരോഹിതനു നല്കുകയും സൂര്യൻ പ്രസാദിച്ചു മഹാമാരി ശമിപ്പിക്കയും ചെയ്തു. എന്നാൽ അക്കിലീസിൻെറ അധീനതയിൽ വസിച്ചിരുന്ന ബ്രൈസീസ് എന്ന മറെറാരു കന്യകയെ തനിക്കു ലഭിക്കണമെന്ന് അഗമെമ്നൺ ശാഠ്യം

തുടങ്ങി. അനുചിതമായ ഈ നിർബ്ബന്ധം അക്കിലീസിനു തീരെ രസിച്ചില്ല. യവന പ്രധാനന്മാർ വിളിച്ചുകൂട്ടിയ ഒരു യോഗത്തിൽ ഈ വാദം ചിന്താവിഷയമായിത്തീരുകയും സർവസൈന്യാധിപനും രാജശേഖരനുമായ അഗമെമ്നണ് അനുകൂലമായ വിധി പ്രസ്താവിക്കപ്പെടുകയും ചെയ്തു. ഈ തീരുമാനമനുസരിച്ച് അക്കിലീസ് കന്യകയെ വിട്ടുകൊടുക്കാമെന്നു സമ്മതിച്ചു. എന്നാൽ തന്റെ ചെങ്കോൽ കൈയിലെടുത്ത് അദ്ദേഹം ഇപ്രകാരം ഉഗ്രമായ ഒരു ശപഥം ചെയ്തു.

(കാകളി)

ശക്തരാം ശത്രുക്കളോടേററു പോർ ചെയ്തു
രക്താഭിഷിക്തരായ് നിങ്ങൾ പായും വിധൌ
അക്കിലീസ്സിൻ സഹായം ലഭിച്ചീടുകി-
ല്ലിക്കാഞ്ചനാഞ്ചിത രാജദണ്ഡത്താണെ.
സംഹാരദക്ഷനാം ഹെക്ടരുന്മത്തനായ്
സിംഹാരവത്തൊടിസ്സാഗരോപാന്തത്തിൽ
വന്മലയ്യൊപ്പം കുണപ കൂടങ്ങളെ
നിർമ്മിപ്പതുകണ്ടു കേഴുവിൻ നിങ്ങളും.
പോരാണ്ടിടുമീയവനപ്രവീരനെ
വൈരിയാക്കിത്തീർത്ത മന്ദമതികളേ!

അഖംഭാഹീനരായ് പശ്ചാത്തപിക്കുവാൻ
കാലം സമാഗതമായ് ഭവാന്മാക്കഹോ.

അനന്തരം അദ്ദേഹം ഭയാനകമായ മൌനഭാവം കൈക്കൊണ്ടു. അഗമെമ്നൺ ചൊടിച്ചു മറുപടി പറയാൻ ഭാവിച്ചപ്പോൾ വൃദ്ധനായ നെസ്റ്റർ അദ്ദേഹത്തെ തടുത്തു് കലഹം വർദ്ധിക്കാതെ കഴിച്ചുകൂട്ടി. അക്കിലീസ് ഒന്നും മിണ്ടാതെ തൻെറ കൂടാരത്തിലേക്കു പോയി. അഗമെമ്നൺ അക്കിലീസിൻെറ കൂടാരത്തിലേക്കു ദൂതന്മാരെ അയക്കുകയും അക്കിലീസ് കരഞ്ഞുകൊണ്ടു് തൻെറ രക്ഷയിലിരുന്ന യുവതിയെ വിട്ടുകൊടുക്കുകയും ചെയ്തു. കന്യാവിയോഗദുഃഖം കൊണ്ടോ ഭീരുതകൊണ്ടോ അല്ല അദ്ദേഹം വിലപിച്ചതു്. തനിക്കു് അഭിമാനഭംഗം സംഭവിച്ചതിലുള്ള ലജ്ജയാണു് അദ്ദേഹത്തിൻെറ കണ്ണുകളിൽ അശ്രുരൂപേണ പ്രത്യക്ഷപ്പെട്ടതു്. മെനിലാസിനു വേണ്ടി ഈ യുദ്ധത്തിൽ ഭാഗഭാക്കായിട്ടു് ഈ നികൃഷ്ടാനുഭവമാണല്ലോ അഭിമാനധനനായ തനിക്കു വന്നുകൂടിയതു്. സഭായോഗത്തിൽവെച്ചു് അദ്ദേഹം തന്നെ യവനന്മാരോടിങ്ങനെ പറയുകയുണ്ടായി:—

(കേക)

ട്രോജന്മാരോടെനിക്കു വൈരമുണ്ടാകയാല-
ല്ലീജന്യസംരംഭത്തിൽ ഭാഗഭാക്കായതും ഞാൻ.
എന്നെയക്കൂട്ടരേതും നിന്ദിച്ചീലെന്റെ നാട്ടി-
ലൊന്നുമേ കാണിച്ചുമില്ലക്രമപ്രവൃത്തികൾ.
ലജ്ജാവിഹീനരാം ഭവാന്മാൎക്കൊരു തുണയായി-
ട്ടീജ്ജനം യുദ്ധത്തിനായിറങ്ങിവന്നെന്നോൎപ്പിൻ.

അക്കിലീസ് വ്യസനാക്രാന്തനായി കടൽക്കരയിൽ ചെന്നിരുന്നു സമുദ്രദേവതയായ മാതാവിനെ സ്മരിച്ചു. ദേവി ഉടൻ പ്രത്യക്ഷയാകയും പുത്രന്റെ അഭിമാനപാലനത്തിനായി യവനന്മാൎക്കു തൽക്കാലപരാജയം വരുത്തുന്നുണ്ടെന്നു സത്യം ചെയ്യുകയും ചെയ്തു.

ഒൻപതുവർഷത്തെ നിരോധം കഴിഞ്ഞിട്ടും ഗണ്യമായ വിജയം ലഭിക്കായ്കയാൽ ക്ഷീണചിത്തന്മാരായിരിക്കുന്ന യവനഭടന്മാരുടെ മനസ്ഥിതി ഒന്നു പരീക്ഷിക്കണമെന്നു നിശ്ചയിച്ച് അഗമെമ്നൺ ഒരു ദിവസം ഭടന്മാരെ വിളിച്ചുകൂട്ടി ഇപ്രകാരം പറഞ്ഞു:—“വീരന്മാരായ യവന ഭടന്മാരേ! നമ്മുടെ ഉദ്യമം ഇനിയും സാഫല്യദശയെ പ്രാപിച്ചിട്ടില്ല.

നാം സ്വദേശങ്ങളിൽ നിന്നു പോന്നിട്ട് ഇതാ ഒമ്പതു വർഷം കഴിഞ്ഞിരിക്കുന്നു. നമ്മുടെ പ്രിയപത്നിമാരും അരുമസ്സന്താനങ്ങളും നമ്മെ കാണ്മാൻ അത്യുൽക്കണ്ഠയോടു കൂടിയിരിക്കയാണ്. അതിനാൽ നമ്മുടെ നിരോധം നിറുത്തി ഇന്നുതന്നെ നാട്ടിലേക്കു മടങ്ങാം." ഇത്രയും കേട്ടപ്പോഴേയ്ക്കും യവനസേനാസമൂഹത്തിൽ നിന്നുയൎന്ന സന്തോഷാരവം ആകാശമെങ്ങും മാറെറാലിക്കൊണ്ടു. ഭടന്മാർ കൂട്ടംകൂട്ടമായി കടൽക്കരയിലേയ്ക്കോടിച്ചെന്ന് കപ്പലുകൾ ഇറക്കിത്തുടങ്ങി. രാജാവിനു വലിയ പരിഭ്രമമായി. തന്റെ പരീക്ഷണം അസ്ഥാനത്തിലായിപ്പോയതായും വിജയാഭിമാനത്തെക്കാൾ ഗാൎഹികബന്ധം ഭടന്മാരെ ആകർഷിച്ചിരിക്കുന്നതായും അദ്ദേഹത്തിനു ബോദ്ധ്യപ്പെട്ടു. ഇതികൎത്തവ്യതാമൂഢനായ രാജാവിനെ സഹായിപ്പാൻ യൂളിസസ്സ് മുന്നോട്ടിറങ്ങി. രാജദണ്ഡവും കൈയിലേന്തി അയാൾ സേനാനിവഹത്തിനിടയിൽ പാഞ്ഞു നടന്ന് ചതുരുപായങ്ങളാൽ സൈന്യസംയോജനം സാധിക്കുകയും ഭടന്മാർ തങ്ങളുടെ സംരംഭത്തിൽ നിന്നു നിവൃത്തരായി വീണ്ടും യുദ്ധത്തിനൊരുങ്ങുകയും ചെയ്തു.

5

ട്രോജന്മാരും യവനന്മാരും പോരിനായി അണി നിരന്നു. അപ്പോൾ കോമളവിഗ്രഹനായ പാരിസ്സ് മുന്നോട്ടുവന്നു്, തന്നോടു ദ്വന്ദ്വയുദ്ധം ചെയ്യാൻ ചുണയുള്ള യവന യോദ്ധാവാരെങ്കിലുമുണ്ടോ എന്നു് സഗർവ്വം ആഹ്വാനം ചെയ്തു. ഉടനെ ഇരയെക്കണ്ടു ചാടുന്ന കേസരിയെപ്പോലെ മെനിലാസ് കുതിച്ചെത്തി. മെനിലാസിൻെറ ദർശനം പാരിസ്സിനെ അസ്വസ്ഥചിത്തനാക്കി. അയാൾ ഞെട്ടി പിൻവാങ്ങുക തന്നെ ചെയ്തു. ഇതു കണ്ടപ്പോൾ അഭിമാനിയായ ഹെക്ടർക്കു സഹിക്കാൻ പാടില്ലാത്ത കോപം ഉണ്ടായി. അദ്ദേഹം സഹോദരനെ ഇപ്രകാരം ഭത്സിച്ചു.

(അന്നനട)

ഭടഗണങ്ങളാൽപരിവൃതൻ ഭവാൻ
കടൽകടന്നഹോ യവനരാജ്യത്തിൽ
പട്ടതയോടെത്തിപ്പരിജനങ്ങൾതൻ
നടുവിൽ മേവിയ തരുണീരത്നത്തെ—
മഹാനുഭാവനാം മനോലസൻ തൻെറ
മഹിഷിയായുള്ള മനോഹരാംഗിയെ—
കുടിലതന്ത്രത്താലപഹരിച്ചുകൊ
ണ്ടടവിലിങ്ങോട്ടു തിരിച്ചു പോന്നതും

ജരഠനാകിയ ജനകനമസ്മൽ-
പുരവരത്തിനും ജനോൽക്കരത്തിനും
അപനയം ഭവാനനുഷ്ഠിക്കമൂലം
വിപത്തുകളേവം വരുത്തിവെച്ചതും
അരിമുഖം വൈരിവരമ്പൊഴുതക-
ന്നഭിമാനമില്ലാതൊളിയ്ക്കുവാൻ താനോ !

ഈ വാക്ശൂലം തറച്ചപ്പോൾ പാരിസ് മെനി ലാസുമായി ദ്വന്ദ്വയുദ്ധം ചെയ്യാൻ തന്നെ തീർച്ച പ്പെടുത്തി. ജയിക്കുന്ന കക്ഷിക്ക് ഹെലനെ വിട്ടു കൊടുക്കണമെന്നായിരുന്നു വ്യവസ്ഥ. യുദ്ധത്തിൽ മെനിലാസ് പ്രതിയോഗിയെ തറയിൽ തള്ളിയിട്ട് കിരീടത്തിൽ പിടിച്ചു വലിച്ചിഴച്ചു തുടങ്ങി. അപ്പോൾ കിരീടം പറിഞ്ഞുപോകയും പാരിസ് ഓടി രക്ഷപ്പെടുകയും ചെയ്തു. പരാജിതനായ പാരിസ് ഹെലന്റെ കൊട്ടാരത്തിൽ ചെന്നപ്പോൾ അവൾ അദ്ദേഹത്തിനരുളിയ സ്വാഗതം വിചിത്രരീതിയി ലുള്ളതായിരുന്നു.

(നതോന്നത)

പോർക്കളത്തിൽനിന്നു പോന്നോ ഭവാ,നെൻപൂർവ്വ
ഭർത്താവിൻ
നേർക്കുനിന്നു മൃതിയെന്തേ വരിച്ചീടാഞ്ഞു.

ധീരനാകും മനോലസൻ താവകഭുജോഷ്മാവിങ്കൽ
ഛാരമാകുമെന്നു ചൊന്ന വികത്ഥനങ്ങൾ
കേവലം വ്യർത്ഥവാക്യങ്ങളല്ലയോ, ശൂരനെന്നാകിൽ
ചോവുകരണാങ്കണത്തിൽ പോരിനായ് വീണ്ടും.
എങ്കിലൊന്നു പറഞ്ഞീടാം, മനോലസൻ
തന്നോടേററു
സംഗരം തുടങ്ങാൻ പോർ ശക്തനല്ലോർക്കം.

പാരിസ് പോർക്കളത്തിൽ നിന്നു പലായനം ചെയ്കയാൽ വിജയം തങ്ങൾക്കാണെന്നും ഹെലനെ വിട്ടുകൊടുക്കണമെന്നും യവനന്മാർ വാദിച്ചു. എന്നാൽ ട്രോജന്മാർ പരാജയം സമ്മതിച്ചില്ല. ഈ തർക്കം നടന്നുകൊണ്ടിരിക്കുമ്പോൾ ട്രോജൻസൈന്യനിരയിൽ നിന്നു വന്ന ഒരസ്ത്രം മെനിലാസ്സിൻെറ വക്ഷസ്സിൽ തറച്ചു് രക്തപ്രവാഹമുണ്ടാക്കി. ഈ നീചകൃത്യം യവനന്മാരെ പിന്നെയും ക്ഷോഭിപ്പിച്ചു. സഹോദരനെ പുത്രനിർവിശേഷം സ്നേഹിച്ചിരുന്ന അഗമെമ്നൺ മുറിവു കണ്ടു വല്ലാതെ പരിഭ്രമിച്ചു. എന്നാൽ വൈദ്യസഹായത്താൽ മെനിലാസ്സിൻെറ വ്രണം വേഗം കരിഞ്ഞു. ഇനി മുറയ്ക്കു യുദ്ധം തുടങ്ങുകയല്ലാതെ ഗത്യന്തരമില്ലെന്നുകണ്ടു് അഗമെമ്നൺ

സൈന്യങ്ങളെ പ്രോത്സാഹിപ്പിക്കയും അവർ വാശിയോടെ മുന്നോട്ടിറങ്ങുകയും ചെയ്തു. ഒന്നാം ദിവസത്തെ യുദ്ധത്തിൽ ഗ്രീക്കുകാൎക്കു പല വിജയങ്ങളും ലഭിച്ചു. അനേകം ട്രോജന്മാർ ഹതരായപ്പോൾ പാൻഡറസ് (പാണ്ഡുരൻ) എന്ന ട്രോജൻവില്ലാളി അസ്ത്രപ്രയോഗത്താൽ ചില യവനന്മാരെ വീഴ്ത്തി. അക്കൂട്ടത്തിൽ ഡയോമിഡിനും മുറിവു പററി. എന്നാൽ അയാൾ ചീറിപ്പാഞ്ഞു ചെന്നു് തന്റെ ഭീമമായ കുന്തം പാണ്ഡുരന്റെ മേൽ പതിപ്പിക്കയും ആ നിശിതായുധം പാണ്ഡുരന്റെ ശിരസ്സിൽക്കൂടി പ്രയാണം ആരംഭിച്ചു് വായും നാക്കും കടന്നു് താടിയുടെ താഴെ പ്രത്യക്ഷമാകയും അയാളുടെ ദേഹി പരലോകം ഗമിക്കയും ചെയ്തു. അന്നത്തെ സമ്പ്രദായപ്രകാരം ഒരു യോധൻ വീഴ്ത്തുന്ന പ്രതിയോഗിയുടെ ശരീരം കൈവശപ്പെടുത്തുന്നതു് അയാൾക്കു ബഹുമാനപ്രദവും ആ ശരീരം വിട്ടുകൊടുക്കുന്നതു മൃതന്റെ കക്ഷിക്കു ലജ്ജാകരവും ആയിരുന്നു. അതിനാൽ ശരീരസമ്പാദനത്തിനുള്ള സംരംഭം വളരെ ആപൽക്കരമായിരുന്നു എന്നു പറയാം. ഡയോമീഡ് കൈയും മെയ്യും മറന്നു് പാണ്ഡുരശരീരത്തിനായുള്ള യത്നം

തുടങ്ങി. എന്നാൽ രക്തപ്രവാഹം നിമിത്തം വളരെ ക്ഷീണിക്കുകയാൽ അയാളുടെ ഉദ്യമം സഫലമായില്ല.

യുദ്ധം പിന്നെയും തുടൎന്നുകൊണ്ടിരുന്നു. ട്രോജന്മാൎക്കു പിന്നെയും പരാജയമാണുണ്ടായതു്. ഇതിന്റെ കാരണം ദൈവജ്ഞന്മാരോടു ചോദിച്ചപ്പോൾ ദേവീകോപമാണെന്നു മനസ്സിലാവുകയാൽ ഹെക്ടരുടെ മാതാവായ ഹെക്യൂബാ, തോഴിമാരോടുകൂടി ദേവീപ്രീത്യൎത്ഥം ക്ഷേത്രത്തിലേക്കു പുറപ്പെട്ടു് ചില പ്രാൎത്ഥനകൾ നടത്തി. ഹെക്ടരും അടുത്തു വരാൻ പോകുന്ന ഭയങ്കരയുദ്ധത്തിൽ ചേരാൻ വേണ്ടി അരയും തലയും മുറുക്കി. തന്റെ പത്നിയായ അൻഡ്രോമാക്കി (അന്തർമുഖി) യോടു യാത്ര പറവാൻ ഹെക്ടർ അവളുടെ മന്ദിരത്തിൽ ചെന്നപ്പോൾ അവൾ ആ വീരപുരുഷനെ പ്രണയപൂർവം ആലിംഗനം ചെയ്തു് തന്റെയും പുത്രന്റെയും ഭാഗ്യസർവസ്വമായ ആ ജീവിതത്തെ അവഗണിച്ചു് സാഹസകൎമ്മങ്ങളിലൊന്നും ചെന്നു ചാടരുതെന്നു സവിനയം അപേക്ഷിച്ചു. യുദ്ധത്തിൽ അവളുടെ പിതാവും സഹജന്മാരും നശിച്ചു പോയിരുന്നു; എങ്കിലും അവൾ പറഞ്ഞതു്,

എൻപ്രാണവല്ലഭൻ ജീവിച്ചിരിക്കുമ്പോൾ
ബന്ധുക്കൾ മറെറന്തിന്നാരുവേണം ?

എന്നായിരുന്നു. അപ്പോൾ ഹെക്റ്റർ ആ പതിദേവതയോട്ട് ഇപ്രകാരം പറഞ്ഞു.

മഞ്ജരി

പോരിൽ കലരാതെ പിൻവാങ്ങിനില്പതു
വീരോചിതമോ നിനയ്ക്കു ഭദ്രേ!
ബാല്യംമുതൽക്കേ ഞാൻ ശീലിച്ച പൌരുഷം
തെല്ലുമിന്നോളം മറന്നതില്ല.
സംഗരരംഗമുഖത്തിലനാരതം
സന്നിധാനം ചെയ്യും ഞാനിത്തവ്വിൽ
ഭീരുവെപ്പോലിങ്ങു മാറിയാലെവ്വിധം
പൂരുഷന്മാർ തൻമുഖത്തു നോക്കും.
എൻപിതാവിന്നുമെനിക്കും യശോഭരം
സമ്പാദിക്കേണ്ടതെൻ മുഖ്യധർമ്മം.
എങ്കിലുമെന്നുടെയന്തരാത്മാവിങ്ക-
ലങ്കുരിക്കുന്നുണ്ടു ഭാവികാര്യം.
നമ്മുടെ പുണ്യനഗരവും വംശവും
നിർമ്മലനാമെൻ ജനകൻതാനും
ഒന്നാകെയസ്തമിച്ചീടുമാദുർദ്ദിനം
സന്നിഹിതമായ് വരുന്നുമെല്ലെ.

ഹെക്ടരുടെ മനസ്സിനെ ക്രമത്തിലധികം പീഡിപ്പിച്ചതു് അന്തർമുഖിയെപ്പററിയുള്ള വിചാരമായിരുന്നു. താൻ മൃതനാകുന്നപക്ഷം ആ സാധ്വിയെ യവനന്മാർ അടിമയായിപ്പിടിച്ചു് വല്ല യവനവനിതയുടേയും വിടുവേല ചെയ്യാൻ നിയോഗിക്കുമല്ലോ എന്നോർത്തപ്പോൾ അദ്ദേഹത്തിൻെറ ഹൃദയം ഭേദിക്കുമ്പോലെ തോന്നി. സങ്കടമെല്ലാം ഒരുവിധം ഒതുക്കി തൻെറ പുത്രനെയെടുത്തു ചുംബിച്ചു് ആശീർവദിച്ചതിൻെറ ശേഷം, പത്നിയോടു യാത്രയും പറഞ്ഞു് ഹെക്ടർ പടക്കളത്തിലേക്കു പുറപ്പെട്ടു. കണ്ണിൽ നിന്നു മറയുന്നതുവരെ അന്തർമുഖി ഭർത്താവിനെ നോക്കിക്കൊണ്ടുതന്നെ നിന്നു.

ഹെക്ടർ സമരഭൂമിയിൽ ചെന്നിട്ടു് ആദ്യമുണ്ടായ സംഭവം അദ്ദേഹത്തിൻെറ വീരാഹ്വാനമായിരുന്നു. തന്നോടു ദ്വന്ദ്വയുദ്ധം ചെയ്യാൻ സമ്മതമുള്ള യവനവീരൻ ആരെങ്കിലുമുണ്ടോ എന്നുള്ള ചോദ്യം യവനസേനയിൽ ഒരു മർമ്മരധ്വനിയുളവാക്കുക മാത്രം ചെയ്തു. ഹെക്ടരെ എല്ലാവർക്കും ഭയമായിരുന്നതിനാൽ ആരും ബദ്ധകങ്കണന്മാരായി മുമ്പോട്ടു വന്നില്ല. ഒടുക്കം മെനിലാസ് പഴയപോലെ യുദ്ധത്തിനൊരു

പെട്ടു. എന്നാൽ അഗമെമ്നൺ അതനുവദി ച്ചില്ല. ഉടനെ വൃദ്ധനായ നെസ്റ്റർ മുമ്പോട്ടുവന്ന് ഗ്രീക്കുകാരുടെ പൌരുഷം ഇത്രത്തോളം നശിച്ചുപോ യതിൽ ലജ്ജാഭാവം പ്രദർശിപ്പിക്കുകയും സ്വയം യുദ്ധത്തിനു തയാറാകുകയും ചെയ്തു. ഈ പ്രവൃത്തി ഉദ്ദിഷ്ടഫലത്തെ ഉളവാക്കിയെന്നു പറഞ്ഞാൽ കഴി ഞ്ഞല്ലോ. അഗമെമ്നൺ, ഡയോമീഡ്, അജാക്ഷൻ തുടങ്ങിയ ഒൻപതു പ്രമാണികൾ അഹമഹമികയാ മുന്നോട്ടിറങ്ങി. സർവ സമ്മതപ്രകാരം ഭീമകായ നായ അജാക്ഷൻ പോരിനു പുറപ്പെട്ടു. അവർ സന്ധ്യയാകുന്നതുവരെ യുദ്ധം ചെയ്തിട്ടും ജയാപജയ ങ്ങൾ നിർണ്ണയിപ്പാൻ കഴിഞ്ഞില്ല. ഇങ്ങനെ ഒന്നാം ദിവസത്തെ യുദ്ധം അവസാനിച്ചു.

6

രാത്രിയിൽ ട്രോജന്മാർ ഒരു സമരസഭകൂടി അന ന്തര കരണീയം ആലോചിച്ചുതുടങ്ങി. ഹെലനെ തിരികെ ഏല്പിച്ച് യുദ്ധം അവസാനിപ്പിക്കയാണു നല്ലതെന്നു വിവേകികളായ ചിലർ അഭിപ്രായപ്പെ ട്ടെങ്കിലും പാരിസ്സിന് അതു സമ്മതമല്ലായിരുന്നു. അന്നു രാത്രി തന്നെ ഗ്രീസിൽ നിന്നും ഒട്ടധികം കച്ച

വടക്കപ്പലുകൾ അവിടെ വന്നടുക്കുകയാൽ യവന ന്മാക്ക ഭക്ഷണവിഭവങ്ങൾ ധാരാളം ശേഖരിപ്പാൻ സൌകയ്യം സിദ്ധിച്ചു. ഉത്സാഹഭരിതരായ യവനഭ ടന്മാർ പൊടിപൊടിച്ചൊരു സദ്യ നടത്തി, യുദ്ധ ക്ഷീണമെല്ലാം തീത്തു.

നേരം പുലന്നു യുദ്ധം വീണ്ടുമാരംഭിച്ചു. യവന സേന ക്രമേണ പിൻവാങ്ങിത്തുടങ്ങി. ജയലക്ഷ്മി ഹെക്ടരെ അനുകൂലിക്കുന്നതു കണ്ടു് യവനന്മാർ വിഷാ ദിച്ചു. എങ്കിലും യവനരുടെ ഒരസ്ത്രം ഹെക്ടരുടെ സാരഥിയെ ഹനിച്ചു. ഉടനെ ആ വീരൻ താഴത്തു ചാടി ശത്രുക്കളെ പലായനം ചെയ്യിച്ചു. കപ്പലുക ളുടെ രക്ഷയ്ക്കായി ഗ്രീക്കുകാർ ഒരു കിടങ്ങും കൊത്ത ളവും പണിചെയ്തിരുന്നു. അവിടത്തോളം പിൻമാറിയ തിനു ശേഷമേ അവക്കു നില കിട്ടിയുള്ളു. അപ്പോ ഴേക്കു നേരം ഇരുട്ടിത്തുടങ്ങിയതിനാൽ ഇരുകക്ഷി കളും യുദ്ധം നിത്തി. രാത്രിയിൽ ഗ്രീക്കുകാർ കപ്പലു കളിൽ കയറി തിരിച്ചു പോയേക്കുമെന്നുപോലും ഹെക്ടർ ശങ്കിക്കാതിരുന്നില്ല.

യവനന്മാരുടെ സംഭ്രമം അവണ്ണനീയംതന്നെ. അക്കിലീസിൻെറ സഹായം ഒന്നുമാത്രമാണു് ഈ

ദുസ്ഥിതിയിൽ നിന്നുള്ള മോചനമാർഗ്ഗം എന്നു യവനപ്രമാണികൾ ഐകകണ്ഠ്യേന അഭിപ്രായപ്പെട്ടു. അതിനാൽ അഗമെമ്നൺ അക്കിലീസിന്റെ സഹായം യാചിപ്പാൻ നിശ്ചയിച്ച് അജാക്ഷനേയും യൂളിസസ്സിനേയും തന്റെ പ്രതിനിധികളെന്ന നിലയിൽ കൂടാരത്തിലേക്കയച്ചു. അവിടെ ചെന്നപ്പോൾ അക്കിലീസ് വീണ വായിച്ചുകൊണ്ടിരിക്കുന്നതും പെട്രാക്ലസ് അടുത്തിരുന്നാനന്ദിക്കുന്നതും അവർ കണ്ടതു്. മാന്യരായ അതിഥികൾക്ക് അക്കിലീസ് സാദരം ഉപചാരങ്ങൾ ചെയ്തു. അനന്തരം യൂളിസസ്സ് തങ്ങളുടെ ആഗമനോദ്ദേശ്യം പ്രസ്താവിച്ചു. ഗ്രീസുരാജ്യത്തിന്റെ മാനം രക്ഷിപ്പാനുള്ള ഏക പുരുഷൻ അക്കിലീസാണെന്നു യൂളിസസ്സ് തുറന്നു സമ്മതിച്ചതിനു പുറമെ ബ്രൈസീസിനെ തിരികെ അയച്ചുകൊടുക്കാൻ അഗമെമ്നൺ സന്നദ്ധനായിരിക്കുന്ന സംഗതിയും അദ്ദേഹത്തിന്റെ പുത്രിമാരെ അക്കിലീസിനു വിവാഹം ചെയ്തുകൊടുപ്പാൻ ഒരുക്കമാണെന്നുള്ള വസ്തുതയും അറിയിച്ചു. പോരെങ്കിൽ ഒട്ടധികം ധനവും ഗ്രീസിലെ ഏഴു നഗരങ്ങളും കൊടുപ്പാൻ അഗമെമ്നൺ തയാറാണെന്നും ധരിപ്പി

ക്കയുണ്ടായി. ഇതുകൊണ്ടൊന്നും അക്കിലീസിനു അഗമെമ്നൻെറ പേരിലുള്ളകോപം ശമിക്കയില്ലെങ്കിൽ യവനജനതയുടെ രാഷ്ട്രീയാഭിമാനം നിലനിത്താൻ മാത്രമെങ്കിലും അദ്ദേഹം യുദ്ധത്തിൽ ചേരണമെന്നുകൂടിയും യുളിസസ് പറയാതിരുന്നില്ല.

ഈ നയോപായങ്ങളൊന്നും അക്കിലീസിൻെറ വ്രതത്തെ ഭഞ്ജിക്കാൻ പര്യാപ്തങ്ങളായില്ലെന്നേ പറയേണ്ടു. തനിക്ക് അഗമെമ്നൻെറ പുത്രിമാരും സമ്പത്തുക്കളും യാതൊരുവക്കയും ആവശ്യമില്ലെന്നും തൻെറ പാട്ടിനിരുന്നു കൊള്ളാമെന്നുമായിരുന്നു അദ്ദേഹത്തിൻെറ മറുപടി. അദ്ദേഹം വീണ്ടും പറഞ്ഞു:—

(കളകാഞ്ചി)

പടുതയൊടു പടപൊരുതുരിപുനിരയൊടുക്കിയാൽ
പാരമുണ്ടാകും പ്രശസ്തിയെന്നാകിലും
ഒരുവനൊരു പരുഷമൊഴിയപരനപമാനമായോതിയാൽപിന്നെ സ്ഫുരിഹരിക്കാവതാ
സകലനിധിയതിലമരുമസുലഭ ഗുണാഢ്യയാം
സാധ്വിയെന്മാതാവു ചൊന്നതും കേൾക്കവിൻ

സമരമിതിലധികതരകുതുകമൊട്ടു ഞാൻ ഭൂരം
സാഹസങ്ങൾക്കായ് ത്തുനിഞ്ഞിറങ്ങീടുകിൽ
വിജയമലർമകൾ പുണരുമുയരുമുരുകീർത്തിയും
വീതസന്ദേഹം മൃതിയുമകപ്പെട്ടും.
പടയിലൊരുപൊഴുതുമിടപെടുവതിനൊരു-
ങ്ങാതെ
പാർത്തുകൊണ്ടാൽ സുദീർഘം മമ ജീവിതം.

ഇതുകേട്ടപ്പോൾ അജാക്ഷൻ ഇപ്രകാരം മൌനം ഭഞ്ജിച്ചു. "എന്നാൽ നമുക്കു പോകാം. ഇത്രനിർബന്ധബുദ്ധിയായ അക്കിലീസിനോട്ട് ഇനിയും സാമവചനങ്ങൾ പറഞ്ഞിട്ട് പ്രയോജനമില്ല. ഇദ്ദേഹം കാര്യഗൌരവത്തെ സ്മരിക്കുന്നില്ലെന്നുതന്നെയല്ല, സ്വജനങ്ങളെ സ്നേഹിക്കുന്നുമില്ല. ഒരു പെൺകുട്ടിക്കു പകരം വേണമെങ്കിൽ ഏഴുപേരെകൊടുപ്പാൻ നാം തയ്യാറാണു്. പക്ഷെ സ്വീകരിപ്പാൻ അല്ലില്ലെങ്കിൽ നിവൃത്തിയെന്തു ?" ഈ പരുഷവാക്യം കൊണ്ടും ഫലമൊന്നുമുണ്ടായില്ല.

സന്ധിദൂതന്മാർ ഭഗ്നോത്സാഹികളായി മടങ്ങിപ്പോന്നു. അക്കിലീസ്സിൻെറ മറുപടികേട്ടപ്പോൾ യവനന്മാർ പൂർവ്വാധികം പരിഭ്രാന്തരായി. അഗമെമ്നൺ

ഹൃദയാസ്വാസ്ഥ്യം വർദ്ധിക്കയാൻ രാത്രിയിൽ ഉറക്കം വന്നില്ല. ശത്രുക്കളുടെ ബലം എന്തുണ്ടെന്നറിവാൻ പ്രഛന്നവേഷത്തിൽ അവരുടെ കുടീരങ്ങളിൽ കടന്നു ചെല്ലാനുള്ള സാമർത്ഥ്യം ആൎക്കാണുള്ളതെന്നു് അദ്ദേഹവും മെനിലാസും കൂടിയാലോചിച്ചതിൽ യൂളിസസ്സും ഡമോമീഡും അതിന്നു പററിയവരാണെന്നു കണ്ടു് അവരെ അക്കാൎയ്യത്തിന്നായി നിയോഗിച്ചു. അതേ സമയം തന്നെ യവനസേനാബലം നിൎണ്ണയിപ്പാൻ ഡോളൻ എന്നൊരു ചാരനെ ഹെക്ററരും നിയോഗിച്ചിരുന്നു. യൂളിസസ്സ് ഡോളനെ ഇടയ്ക്കു കണ്ടുമുട്ടുകയും അവനെ പിടികൂടി ഭയപ്പെടുത്തി വേണ്ട വിവരമെല്ലാം ധരിച്ചതിന്റെ ശേഷം അവന്റെ ശിരച്ഛേദം ചെയ്കയും ചെയ്തു. ഡോളനിൽ നിന്നു ലഭിച്ച വിവരങ്ങളെ ആസ്പദമാക്കി യൂളിസസ്സും ഡയോമീഡും ശത്രുക്കളുടെ പാളയത്തിൽ കടന്നു പലപ്രമാണികളേയും വധിച്ചു്, ചിലവിശേഷപ്പെട്ട പടക്കുതിരകളേയും കൈവശപ്പെടുത്തി തിരിച്ചുപോന്നു.

# 7

അടുത്തദിവസത്തേ യുദ്ധം ഏത്രയും ഭയങ്കരമായിരുന്നു. ഗ്രീക്കുകാൎക്കു പറയത്തക്കവിജയമൊന്നുമുണ്ടായില്ല. ഡയോമീഡിനും മുറിവുകൾ പററി. അക്കിലീസ്സ് ഇതെല്ലാം നോക്കിക്കൊണ്ടു് തന്റെ കപ്പലിന്റെമുൻതലയ്ക്കലിരിക്കയായിരുന്നു. യുദ്ധവൃത്താന്തം സൂക്ഷ്മമായി ഗ്രഹിപ്പാൻവേണ്ടി അദ്ദേഹം പെട്രോക്ളൂസിനെ പടക്കളത്തിലേക്കയച്ചു. ഹെക്ടർ തുടങ്ങിയ അഞ്ചുവീരന്മാരുടെ നേതൃത്വത്തിൽ അഞ്ചുട്രോജൻ സൈന്യങ്ങൾ ഗ്രീക്കുകാരെ ഒരേ സമയത്തു തന്നെ എതിർത്തു. ഇരുവശത്തും ഉണ്ടായ വധങ്ങൾക്കു കൈയും കണക്കുമില്ല. ഗ്രീക്കുകാർ ക്രമേണ പിൻവാങ്ങിത്തുടങ്ങുകയും തങ്ങളുടെ കിടങ്ങു കടന്നു് പ്രാകാരത്തിനുള്ളിൽ പ്രവേശിക്കയും ചെയ്തു. പ്രാകാരഗോപുരം അനവധി യവനഭടന്മാരാൽ സുരക്ഷിതമായിരുന്നു. ഗോപുരം ഭേദിച്ചു് അകത്തു കടപ്പാൻ ഹെക്ററർ ശ്രമം തുടങ്ങി. യാതൊന്നും ഫലിക്കുന്നില്ലെന്നു കണ്ടപ്പോൾ ആ വീരകേസരി ഒരു ശിലാഖണ്ഡമെടുത്തു ഗോപുരകവാടത്തിൽ ഊക്കോടെ എറിയുകയും കവാടം തകൎന്നുപോകയും ചെയ്തു.

(പാന)

സ്ഫാരശക്തി വഹിക്കും ശിലയേററു
തോരണകവാടങ്ങൾ തകർന്നുപോയ്
ഫാലവും ചുളിച്ചുഗ്രനാം ഹെക്ററും
ശൂലപാണിയായുള്ളിലേറീടിനാൻ
മാറിലെപ്പടച്ചട്ട കണ്ടപ്പോഴേ
മാറിനിന്നാർ മറുതലരെല്ലാരും
കോപവഹ്നിചൊരിയുന്ന കണ്ണുകൾ
താപമേകി യവനർക്കൊരുപോലെ
പിന്തിരിഞ്ഞവൻ ചൊന്നാൻ ഭടരൊടായ്
പൊന്തിടും മതിൽ കേറിക്കടക്കുവാൻ
ആരവത്തോടു വൻമതിലേറിയും
ദ്വാരദേശം വഴിക്കുംരിപുബലം
അത്തകം പുക്കനേരം യവനന്മാ-
രാർത്തരായ് പ്പാഞ്ഞു കപ്പൽ കാത്തീടുവാൻ.

അപ്പോൾ വരുണഭഗവാൻ വേഷംമാറി വന്നു ഗ്രീക്കുകാരെ സഹായിക്കയും ഹെക്ററുടെ പുരോഗതിക്ക് പ്രതിബന്ധം നേരിടുകയും ചെയ്തു. യവനന്മാരുടെ വില്ലാളികൾ ട്രോജൻ സൈന്യത്തിൽ ശര

മാറി ചൊരിഞ്ഞു തുടങ്ങി. പലരും ചത്തുവീണെങ്കിലും ഹെക്ററരും പാരിസ്സും മുന്നോട്ടുതന്നെ പാഞ്ഞടുത്തു. കപ്പലുകൾ ചുട്ടുനശിപ്പിക്കണമെന്നായിരുന്നു അവരുടെ നിശ്ചയം. അതു സാധിച്ചാൽ യവനന്മാർ ആകമാനം കീഴടങ്ങാതെ തരമില്ലല്ലൊ. വല്ല വിധവും ഇരുട്ടുന്നതുവരെ യുദ്ധം നീട്ടിക്കൊണ്ടു പോകാമെങ്കിൽ രാത്രിയിൽ കപ്പലുകളിറക്കി തിരിച്ചു പൊയ്ക്കളയാമെന്നൊരു രക്ഷാമാർഗ്ഗം മാത്രമേ അഗമെമ്നണു തോന്നിയുള്ളു. ഇതിന്നിടയിൽ അമിതബലവാനായ അജാക്ഷൻ ഒരു വലിയ പാഷാണഖണ്ഡമെടുത്തു് ഹെക്ററരുടെ വക്ഷസ്ഥലത്തിൽ ഊക്കോടെ എറിയുകയും ആ യോദ്ധാവു് ഇടിയേററ വൻവൃക്ഷംപോലെ നിലംപതിക്കയും ചെയ്തു. ഹെക്ടരുടെ ദേഹദേഹികളെ വേർപെടുത്താൻ അജാക്ഷൻ മുന്നോട്ടു കുതിച്ചു. എന്നാൽ അനവധി ഭടന്മാർ ഹെക്ററരെ വളഞ്ഞുനിന്നു യുദ്ധം ചെയ്കയാൽ ആ ഉദ്യമം വിഫലമായി. നായകൻ വീണതു കണ്ടപ്പോൾ ട്രോജന്മാരുടെ ധൈര്യം അസ്തമിക്കുകയാൽ യവനന്മാർക്കു് വേഗത്തിൽ അവരെ കിടങ്ങിനു വെളിയിലോടിക്കാൻ കഴിഞ്ഞു. ഹെക്ടർ രക്തം ഛർദ്ദിച്ചു

കൊണ്ടു് അല്പനേരം തേരിൽ കിടന്നുപോയെങ്കിലും വീണ്ടും പൂർവ്വാധികം വാശിയോടുകൂടി യുദ്ധസന്നദ്ധനായി. ട്രോജന്മാർ ഒരിക്കൽക്കൂടി അത്തിരച്ചു പാഞ്ഞു കയറി ഗോപുരദ്വാരം ഭേദിച്ചു് കപ്പലുകളെ സമീപിച്ചു. യവനന്മാർ കപ്പലുകളെ രക്ഷിപ്പാൻവേണ്ടി തങ്ങളെത്തന്നെ മറന്നു് ഘോരഘോരം യുദ്ധംചെയ്തു. അജാക്ഷൻ മുപ്പത്തിമൂന്നടി നീളമുള്ള ഒരു കുന്തവും ചുഴററി തൻെറ കപ്പലിൽ നിന്നതുകൊണ്ടു് ആക്കും അടുക്കാൻ നിവൃത്തിയില്ലാതെ വിഷമിക്കുന്നതിന്നിടയിൽ ഹെക്ററും ഭടന്മാരും പന്തം കൊളുത്തി ആ കപ്പലിൻെറ നേക്ക തന്നെ ചെന്നു. എന്നാൽ കുന്താഘാതമേററു പന്ത്രണ്ടു ഭടന്മാർ ഒന്നിനുമേൽ ഒന്നായി ചത്തുവീണതല്ലാതെ അജാക്ഷൻെറ കപ്പലിനു തീവയ്ക്കാൻ ട്രോജന്മാക്ക കഴിഞ്ഞില്ല.

തൻെറ നാട്ടുകാക്കുണ്ടാകാൻ പോകുന്ന ഭയങ്കര വിപത്തറിഞ്ഞു് പെട്രോക്ലൂസ് അക്കിലീസ്സിൻെറ മുമ്പിൽ ചെന്നു് ഒന്നും പറയാതെ കരഞ്ഞുകൊണ്ടു നിന്നു. ഈ സ്ത്രീസ്വഭാവത്തെ അക്കിലീസ്സ് കഠിനമായി ഭത്സിച്ചെങ്കിലും പെട്രോക്ലൂസിൻെറ അഭ്യർത്ഥനകളാൽ മനസ്സലിഞ്ഞു് അയാളെ തൻെറ കവചം

ധരിപ്പിച്ച് തൻെറ അജയ്യരായ സൈന്യങ്ങളോടു കൂടി യുദ്ധത്തിനയച്ചു. എന്നാൽ കപ്പലുകളെ രക്ഷിച്ചു കഴിഞ്ഞാൽ പിന്നെ മുമ്പോട്ടു കയറരുതെന്നു പ്രത്യേകം അയാളോടു പറഞ്ഞിരുന്നു. പെട്രോക്ലൂസ് അക്കിലീസ്സിൻെറ കവചം ധരിച്ചു പടക്കളത്തിലെത്തിയപ്പോൾ ട്രോജന്മാർ വല്ലാതെ പരിഭ്രമിച്ചു. അക്കിലീസ്സ് യുദ്ധത്തിനു വന്നിരിക്കുന്നു എന്നാണവർ ആദ്യം ധരിച്ചതു്. മഹാരഥനായ ഹെക്ററർ തന്നെയും അല്പമൊന്നു പിൻവാങ്ങിയെന്നു പറഞ്ഞാൽ മതിയല്ലോ. യവന സൈന്യം വീണ്ടും മുമ്പോട്ടു കയറിത്തുടങ്ങി വിജയപ്രമത്തനായ പെട്രോക്ലൂസ് അക്കിലീസ്സിൻെറ നിയോഗത്തെ വിസ്മരിച്ച് ട്രായ് നഗരപ്രാകാരംവരെ ശത്രുക്കളെ പായിച്ചും കൊണ്ടു ചെന്നു. നഗരത്തിനുള്ളിൽ കടക്കാനുള്ള യത്നം തുടങ്ങിയപ്പോൾ ആ പ്രവൃത്തിക്കു പെട്രോക്ലൂസ് നിയുക്തനല്ലെന്നു് ഒരശരീരിവാക്യം കേൾക്കപ്പെട്ടു. അപ്പോഴേയ്ക്കും ഒരു ട്രോജൻ ഭടൻ പെട്രോക്ലൂസിനെ പിൻവശത്തുനിന്നു കുത്തുകയും അയാൾ പിൻതിരിഞ്ഞപ്പോൾ ഹെക്ററർ തൻെറ നെടിയ കുന്തം അയാളുടെ വക്ഷസ്സിൽ പ്രയോഗിക്കയും ചെയ്തു. അസന്ന

മരണനായ പെട്രോക്ലൂസ്, ഹെക്ററർക്ക് അക്കിലീസ്സിൻെറ കൈയാൽ മരണം സന്നിഹിതമായിരിക്കുന്നു എന്നു ശപിച്ചുകൊണ്ടു് ജീവൻ വെടിഞ്ഞു. ഹെക്റ്റർ അക്കിലീസ്സിൻെറ കവചം എടുത്തു ധരിച്ചതിൻെറ ശേഷം പെട്രോക്ലൂസിൻെറ ശരീരം കൈവശപ്പെടുത്താൻ ശ്രമിച്ചുതുടങ്ങി. എന്നാൽ മെനിലാസ്സിൻെറ സാമത്ഥ്യത്താൽ മൃതശരീരം യവനന്മാക്ക് തന്നെ കൊണ്ടുപോകാൻ സാധിച്ചു.

പെട്രോക്ലൂസിൻെറ മരണ വാത്തയറിഞ്ഞപ്പോഠം അക്കിലീസ്സിനുണ്ടായ താപകോപങ്ങഠംക്കളവില്ലായിരുന്നു. പ്രാണസ്നേഹിതൻെറ വിയോഗം അദ്ദേഹത്തെ കേവലം ഭ്രാന്തനാക്കി എന്നുപറയാം. മാതാവായ സാഗര ദേവത പ്രത്യക്ഷയായി പല സമാധാനങ്ങഠം പറഞ്ഞിട്ടും യാതൊരു ഫലവുമുണ്ടായില്ല. പിന്നീട്, ഹെക്ററരോടുള്ള പ്രതികാരം മാത്രമായിരുന്നു അദ്ദേഹത്തിൻെറ ചിന്താവിഷയം. ഹെക്ററർ മരിച്ചാൽ അക്കിലീസ്സിനും മരണം സംഭവിക്കുമെന്നു ദേവി പറഞ്ഞിട്ടും അദ്ദേഹത്തിനു കുലുക്കമുണ്ടായില്ല. "അമ്മേ, അങ്ങിനെ സംഭവിച്ചുകൊള്ളട്ടെ, മരണം എല്ലാവക്കം എന്നെങ്കിലും വരാ

തിരിക്കയില്ലല്ലോ," എന്നായിരുന്നു ആ ധീരന്റെ സമാധാനം. എന്നാൽ കവചമില്ലാതെ യുദ്ധത്തിനു പോകാൻ നിവൃത്തിയില്ലായ്കയാൽ, പിറേറദിവസം പ്രഭാതമാവുന്നതിനു മുമ്പ് ദേവനിർമ്മിതമായ ഒരു വിശിഷ്ട കവചം നൽകാമെന്നു പറഞ്ഞ് ദേവി മറഞ്ഞു.

പെട്രോക്ളസ്സിന്റെ ശരീരം ഏതു വിധവും കൈവശപ്പെടുത്തണമെന്നു കരുതി ഹെക്ററർ പിന്നെയും യവനന്മാരെ അനുധാവനംചെയ്തു. അവക്കു ശരീരം ഉപേക്ഷിക്കേണ്ടി വരുമെന്നുള്ള ഘട്ടത്തിലായി. അപ്പോൾ അക്കിലീസ്സ് യവന പ്രാകാരത്തിന്റെ മുകളിൽ കയറിനിന്ന് മൂന്നു സിംഹനാദം ചെയ്തു. ആ ശബ്ദശ്രവണമാത്രയിൽ ട്രോജന്മാർ സംഭീതരായി പിൻവലിഞ്ഞു തുടങ്ങി. അപ്പോൾ പെട്രോക്ളസ്സിന്റെ ശരീരം അക്കിലീസ്സിന്റെ കൂടാരത്തിലേക്കു കൊണ്ടുപോകാൻ യവനന്മാക്കു നിഷ്പ്രയാസം സാധിച്ചു.

രാത്രിയിൽ ട്രോജന്മാർ സമരസഭവിളിച്ചുകൂട്ടി. പിറേറദിവസം അക്കിലീസ്സിന്റെ ആഗമനം ഉണ്ടാകുമെന്ന് എല്ലാവരും തീർച്ചപ്പെടുത്തി. ആ മഹാ

വീരനോടു നേരിടാൻ ആൎക്കും ധൈൎയ്യമില്ലായിരുന്നെങ്കിലും വരുന്നതു വരട്ടെ എന്നു കല്പിച്ച് ഹെക്ടറർ തന്നെ സേനാനായകത്വം വഹിപ്പാൻ നിശ്ചയിച്ചു.

പ്രഭാതത്തിനു മുമ്പേ അക്കിലീസ്സിനുള്ള പടച്ചട്ടയുംകൊണ്ടു സാഗരദേവത പ്രത്യക്ഷയായി. കവചത്തിനുപുറമെ കാഞ്ചനമകുടം വെച്ച ഒരു ശിരസ്ത്രാണവും പലവിധ രൂപങ്ങൾ ഉല്ലേഖനം ചെയ്തിട്ടുള്ള ഒരു പരിചയും ദേവി കൊണ്ടുവന്നിരുന്നു. ഈ വിശിഷ്ടസാമഗ്രികൾ കണ്ടു് അക്കിലീസ്സിന്റെ മനം കുളിൎത്തു. അമ്മയുടെ കൈയിൽ നിന്നും പടക്കോപ്പുകൾ വാങ്ങിയണിഞ്ഞുകൊണ്ടു് ആ മഹാരഥൻ ആയോധനഭൂമിയിലേയ്ക്കു പുറപ്പെടുകയും ചെയ്തു.

8

അക്കിലീസ്സിന്റെ ആഗമനം ക്ഷീണചിത്തരായ യവനന്മാൎക്കു് അഭിനവചൈതന്യം നൽകുന്ന രസായനമായിരുന്നു. അദ്ദേഹം അഗമെമ്നന്റെ മുമ്പിൽ ചെന്നുനിന്നു് ഇപ്രകാരം പറഞ്ഞു:—"മഹാരാജാവേ, ഒരു പെൺകുട്ടിയെ ഉദ്ദേശിച്ച് നാം രണ്ടുപേരും വിരോധികളായിത്തീരുക നിമിത്തം അനവധി യവ

നമ്മാർ നശിക്കാനിടവന്നു. ഞാൻ അകന്നുനിന്നത് ട്രോജന്മാക്ക് വലിയ ഗുണമായും ഭവിച്ചു. എന്നാൽ ഈ നിമിഷം മുതൽ നമ്മുടെ വിരോധം മറന്ന് മാതൃഭൂമിയുടെ അഭിമാനരക്ഷണത്തിനായി നമുക്കൊരുമിച്ചു പരിശ്രമിക്കാം.

അഗമെമ്നണും പശ്ചാത്താപം പ്രദർശിപ്പിച്ച് സാമവാക്യങ്ങൾ പറഞ്ഞു. അനന്തരം യവന സൈന്യത്തിന് സർവ്വവിഭവയുക്തമായ ഭക്ഷണം നൽകപ്പെട്ടു. എന്നാൽ, തന്റെ അപ്തമിത്രത്തിന്റെ വധത്തിനു പ്രതികാരം ചെയ്തിട്ടല്ലാതെ താൻ വെള്ളം പോലും കുടിക്കയില്ലെന്നുള്ള ദൃഢപ്രതിജ്ഞയോടെ അക്കിലീസ്സ് മാറിയിരുന്നതേയുള്ളു.

യുദ്ധം ആരംഭിച്ചു. ഇത്തവണ ഈശ്വരന്മാരും ഓരോ കക്ഷിയിൽ ചേർന്നു. അക്കിലീസ്സ് ഉഗ്രമായ ശത്രു സംഹാരകർമ്മം തുടങ്ങി. അനവധി ട്രോജന്മാർ ബന്ധനസ്ഥരാക്കപ്പെട്ടു. ശത്രുക്കളോടു യാതൊരു കാരുണ്യവും കാണിക്കാൻ അക്കിലീസ്സിനു തോന്നിയില്ല. ട്രോജന്മാരുടെ വംശവിച്ഛേദം വരുത്താൻ അദ്ദേഹം തീർച്ചപ്പെടുത്തി. ഇതിനിടയിൽ അട്ട




ത്തുള്ള നദി കരകവിഞ്ഞൊഴുകി വരുന്നതു കാണാറായി. അക്കിലീസ് അല്പനേരം അമ്പരന്നുനിന്നു. അപ്പോൾ അഗ്നിജ്വാലകൾ പടന്നു് വെള്ളം തിളച്ചു വരുന്നതും കണ്ടുതുടങ്ങി. ഇതു് ഈശ്വരന്മാർ തമ്മിലുള്ള മത്സരമായിരുന്നു എന്നു പ്രത്യേകം പറയേണ്ടല്ലോ. അക്കിലീസ് ട്രോജന്മാരെ ട്രായ് നഗരപ്രാകാരത്തിനുള്ളിലേയ്ക്കോടിച്ചു. എന്നാൽ ഹെക്ററർ മാത്രം അക്കിലീസ്സിന്റെ മുഖത്തു് ദൃഷ്ടിയുറപ്പിച്ചുകൊണ്ടു വെളിയിൽ നിന്നതേയുള്ളു. പ്രിയംരാജാവു് ഹെക്ടരോടു് അകത്തു പോരുവാൻ പലവുരു അഭ്യർത്ഥിച്ചിട്ടും ഫലമുണ്ടായില്ല. ജീവൻ പോകുന്നതുവരെ ട്രായ്നഗരം രക്ഷിക്കാൻ താൻ യത്നിക്കുമെന്നായിരുന്നു ആ വീരപുരുഷന്റെ മറുപടി. അക്കിലീസ്സിനു സമ്മതമുള്ളപക്ഷം ഹെലനെ വിട്ടുകൊടുക്കാൻ തയ്യാറാണെന്നു് ഹെക്റ്റർ പറഞ്ഞുനോക്കി. ആരു കേൾക്കുന്നു? അതിനുള്ള സമയമെല്ലാം കഴിഞ്ഞുപോയി. അശാന്തമായ വീര്യോദ്രേകത്താൽ മതിമറന്നുപോയ അക്കിലീസ് യാതൊന്നും വകവെയ്ക്കുന്നില്ല. അദ്ദേഹം പറഞ്ഞു:—

(കാകളി)

കാമിനീകാമുകരെപ്പോൽ മനോഹര
പ്രേമവാക്കോതുവാൻ കാലമിതല്ലെടോ.
ആയതിന്നാളുമിടവുമിതല്ലറി-
കായോധനത്തിന്നാണിപ്പോളവസരം.
പോരിന്നായ് മുന്നോട്ടിറങ്ങുക, ദൈവങ്ങ-
ളാരെത്തുണയ്ക്കുമെന്നും കണ്ടുകൊള്ളുക.

ദുശ്ശാസനഭീമസേനന്മാരെന്നപോലെ ആ മഹാരഥന്മാർ തമ്മിലടുക്കുന്നു. എന്നാൽ പെട്ടെന്ന് ഹെക്ടറുടെ ധൈര്യം അദ്ദേഹത്തെ വെടിയുകയും ആ വീരകേസരി 'കഴുകനെക്കണ്ട കപോതിക'പോലെ അപക്രമിക്കയും ചെയ്യുന്നു. അക്കിലീസ് പിറകെയെത്തുന്നു. അവർ ട്രായ് നഗര പ്രാകാരത്തെ മൂന്നുവട്ടം പ്രദക്ഷിണം ചെയ്യുന്നു. അകത്തു കടക്കാനുള്ള ഹെക്ററുടെ ഉദ്യമം അക്കിലീസ്സിന്റെ അപദാനങ്ങളാൽ വീണ്ടും വീണ്ടും വിഫലമാകുന്നു. യവനന്മാർ ആരും തന്റെ സഹായത്തിനു വന്നുപോകരുതെന്നും പ്രതീകാരം താൻ ഏകനായി നിർവഹിക്കാൻ നിശ്ചയിച്ചിരിക്കയാണെന്നും അക്കിലീസ് ഇടയ്ക്കിടെ

വിളിച്ചുപറയുന്നു. യാതൊരു രക്ഷയുമില്ലാതെ ഹെക്റ്റർ പ്രതിയോഗിയെ അഭിമുഖീകരിച്ചു നില്ക്കുന്നു. പരാജയം ഭവിക്കുന്ന യോധൻെറ ശരീരം ബന്ധുക്കളെ ഏല്പിക്കാമെന്നു രണ്ടുപേരും ശപഥം ചെയ്യണമെന്ന് ഹെക്റ്റർ പറഞ്ഞു നോക്കുന്നു. പ്രത്യുത്തരമായി അക്കിലീസ് ഇത്രമാത്രം പറയുന്നു:—

(കാകളി)

സന്ധിസംസാരങ്ങൾ കേൾക്കയില്ലേഷ ഞാൻ
സിംഹവും മർത്ത്യനും തമ്മിലിണങ്ങുമോ
ഭീഷണരോഷം വഹിക്കും വൃകത്തിനു
മേഷശാബത്തോടു മൈത്രി ഭവിക്കുമോ
ഞാനും ഭവാനുമൊരിക്കലും ചേരുകി-
ല്ലേകൻ മരണമടഞ്ഞേ മതിയാവൂ
യുദ്ധമെന്നോടു തുടങ്ങുക വേഗത്തി
ലൊക്കുകില്ലേതും പലായനതന്ത്രങ്ങൾ
പ്രാണമിത്രത്തിൻ നിധനം തവ ജീവ
ശോണിതത്താൽ ഞാൻ പരിഹരിച്ചീടുവൻ.

അക്കിലീസ്സിൻെറ നെടുംകുന്തം ഹെക്റ്ററുടെ വക്ഷസ്സിൽ പ്രക്ഷേപിക്കപ്പെട്ടു. എന്നാൽ അര രണ

നിപുണൻ ഒഴിഞ്ഞു മാറിക്കളഞ്ഞു. അദ്ദേഹം പ്രയോഗിച്ച കുന്തം അക്കിലീസ്സിൻെറ പരിചയിൽ തട്ടിത്തെറിച്ചുപോയതേയുള്ളൂ. മറെറാരു കുന്തം പെട്ടെന്നു ലഭിക്കായ്കയാൽ ഹെക്റ്റർ ഖഡ്ഗപാണിയായടുത്തു. ഗൃദ്ധ്രനേത്രനായ അക്കിലീസ് ഹെക്ററരുടെ വരവുനോക്കി നില്ക്കയും അദ്ദേഹം ഏതാണ്ടു സമീപിച്ചപ്പോൾ കണ്ഠത്തെ ലക്ഷ്യമാക്കി തൻെറ കുന്തം എറികയും ചെയ്തു. ആ ട്രോജവീരൻ തടിമറിയും പോലെ നിലത്തുവീണു. അക്കിലീസ് ഹെക്ററരുടെ മേൽ കയറിനിന്നുകൊണ്ടു അദ്ദേഹത്തിൻെറ ശരീരം ശ്വാനന്മാൎക്കും വായസങ്ങൾക്കും ഭക്ഷണമാകുമെന്നു അട്ടഹസിച്ചു. അപ്പോൾ ആസന്ന മരണനായ ഹെക്ററർ കിടന്നകിടപ്പിൽ ഇപ്രകാരം യാചിച്ചു. "കൃപയുണ്ടായി എൻെറ ശരീരത്തെ അവമാനിക്കാതിരിക്കണം. എൻെറ വൃദ്ധപിതാവു് ഈ ശരീരത്തിനു പകരം അവിടേയ്ക്കു എത്ര വലിയ സംഖ്യയും മോചനദ്രവ്യമായിത്തരുന്നതാണു്." എന്നാൽ അക്കിലീസ്സിൻെറ അരിശം ഒരു വക മൃഗീയക്രൌൎയ്യമായി പരിണമിച്ചിരുന്നതിനാൽ അദ്ദേഹം ഹെക്ററരുടെ പ്രാൎത്ഥനകളൊന്നും

ചെവിക്കൊണ്ടില്ല. പാരിസ്സിന്റെ കൈയാൽ അക്കിലീസ്സിനു മരണം സംഭവിക്കുമെന്നുള്ള അന്ത്യവചനങ്ങളോടുകൂടി ഹെക്ററർ ദേഹത്യാഗം ചെയ്തു.

പിന്നീടുണ്ടായ സംഭവം കേവലം പൈശാചികവും ബീഭത്സവുമായിരുന്നു. യവനന്മാർ ഹെക്ററുടെ മൃതശരീരത്തിനു ചുററും വന്നുകൂടി അതിൽ അവരുടെ ആയുധങ്ങൾ തറച്ചുകയററുകയും അക്കിലീസ് ആ ശരീരം തന്റെ രഥത്തോടു ബന്ധിച്ച് കടൽക്കരയിലേക്കു യാത്ര പുറപ്പെടുകയും ചെയ്തു. വീരപുത്രന്റെ മോഹനകളേബരം മണ്ണിൽ കിടന്നിഴയുന്നതുകണ്ട് വൃദ്ധനായ പ്രിയം കൊട്ടാരത്തിൽ വെറും നിലത്തുവീണുകിടന്നുരുണ്ടു നിലവിളിച്ചു. ഈ വൃത്താന്തമൊന്നും ധരിക്കാതെ ആന്ത്രമൂകി അന്തഃപുരത്തിനുള്ളിൽ വിചിത്രരീതിയിലുള്ള ഒരു വസ്ത്രം നെയ്തുകൊണ്ടിരിക്കയായിരുന്നു. ആത്മവല്ലഭൻ യുദ്ധത്തിൽ ക്ഷീണിച്ചുവരുമ്പോൾ അദ്ദേഹത്തിനു കുളിക്കാൻ ചൂടുവെള്ളം തയാറായിരിക്കണമെന്നും മററും ദാസിമാക്ക് ഓരോ ആജ്ഞകൾ കൊടുത്തുകൊണ്ടിരിക്കുന്നതിനിടയിൽ വെളിയിൽ ആക്രന്ദനശബ്ദം കേട്ടുതുടങ്ങുകയാൽ അവൾ പരിഭ്രമിച്ച് തോഴിമാരോടുകൂടി

ഗോപുരത്തിലെക്ക പാഞ്ഞുചെന്നു. അപ്പോൾ കണ്ട കാഴ്ച മൎമ്മഭേദകമായിരുന്നു.

(കേക)

പ്രാണനായകൻ തന്റെ പാൎവണകളേബരം
ക്ഷോണിയിൽ കിടന്നിഴയുന്നതു കണ്ടനേരം
പെട്ടെന്നൊരന്ധകാരം പരന്നു കണ്ണടഞ്ഞു
പൊട്ടിച്ചപൂവല്ലിപോൽ പിൻചോട്ടുവീണാളവൾ.
ദൂരവേ ശിരോഭൂഷാസഞ്ചയം തെറിച്ചുപോയ്,
ഹാരങ്ങൾ ചിതറിപ്പോയ്, പൂമേനിതണുത്തു
(പോയ്,
വല്ലഭൻ പിതൃഗേഹം തന്നിൽ വെച്ചൎപ്പിച്ചോരാ-
കല്യാണവസ്ത്രം കഷ്ടം മെയ്യിൽനിന്നകന്നുപോയ്
മൃതപ്രായയായ് മണ്ണിൽ കിടക്കും സ്വാമിനിയെ
പ്പൂക്കെത്താങ്ങിക്കൊണ്ടാർ പരിചാരികമാരും.

ഹെക്ററുടെ ശരീരം കെട്ടിവലിച്ച്. പെട്രോക്ലസ്സിന്റെ മൃതദേഹത്തിന്ന സമീപം കൊണ്ടുചെന്നിട്ടതിന്റെ ശേഷമാണ് അക്കിലീസ് പ്രിയമിത്രത്തിന്റെ ശവസംസ്കാരം ആലോചനാവിഷയ

മാക്കിയതു്. അക്കിലീസ്സിൻെറ പ്രീതിയുദ്ദേശിച്ചു് അഗമെമ്നൺ പിറേറദിവസം പെട്രോക്ലസിൻെറ ശവസംസ്കാരം തൻെറ മേൽനോട്ടത്തിൽ സാഘോഷം നടത്തിച്ചു. യുദ്ധത്തിൽ അക്കിലീസ്സിനാൽ ബന്ധിക്കപ്പെട്ടിരുന്ന പന്ത്രണ്ടു ട്രോജന്മാർ ചിതാസമക്ഷം ബലികഴിക്കപ്പെട്ടു. പിറേറദിവസം മൃതപുരുഷൻെറ ദഗ്ദ്ധശിഷ്ടങ്ങളായ അസ്ഥികളെല്ലാം സഞ്ചയിച്ചു് അക്കിലീസ് ഒരു പൊൻകുടത്തിലിട്ടുകയും, അടുത്തുതന്നെ മരണമടയുവാൻ പോകുന്ന തൻെറ അസ്ഥികളോടുചേർത്തു് ഒരേ സ്ഥലത്തു നിക്ഷേപിക്കണമെന്നു് സ്വന്തം അനുചരന്മാരോടാജ്ഞാപിക്കയും ചെയ്തു.

അഗമെമ്നൺെറ നേർക്കുള്ള വൈരസ്യം നിശ്ശേഷം ശമിച്ചെങ്കിലും ഹെക്ടറുടെ കാര്യം സ്മരിക്കുമ്പോൾ അക്കിലീസ് കലികൊള്ളുക തന്നെ ചെയ്തു. എന്നും രാവിലെ ഉണൎന്നെഴുന്നേററാലുടൻ ആ ക്രോധമൂൎത്തി ഹെക്ടറുടെ മൃതശരീരം രഥത്തോടു ബന്ധിച്ചു് പെട്രോക്ലസിൻെറ ചിതയ്ക്കു ചുററും മൂന്നുവട്ടം വലിച്ചിഴയ്ക്കും. ദിവസങ്ങൾ ഇങ്ങനെ പന്ത്രണ്ടുകഴിഞ്ഞിട്ടും ഈശ്വരന്മാരുടെ അനുകൂല്യത്താൽ ശവം അഴു

കാത്തിരുന്നു. പന്ത്രണ്ടാംദിവസം വൈകുന്നേരം വൃദ്ധനായ പ്രയാംരാജാവ്, യവനവേഷത്തിൽ, ഒരു ഭൃത്യനെക്കൊണ്ടു് അനവധി ദ്രവ്യവും കെട്ടിയെടുപ്പിച്ച് അക്കിലീസ്സിൻെറ കൂടാരത്തിലെത്തി, സാഷ്ടാംഗനമസ്കാരം ചെയ്തു് അദ്ദേഹത്തിൻെറ വീരബാഹുക്കളെ ചുംബിക്കയും അനന്തരം തൻെറ പാരമാത്ഥ്യം വെളിപ്പെടുത്തുകയും പുത്രൻെറ മൃതശരീരം യാചിച്ച് കരുണകരുണം പരിദേവനം ചെയ്കയും ചെയ്തു. അപ്പോൾ അക്കിലീസ്സിൻെറ കോപം ശാന്തമായി. ഉടൻ തന്നെ അദ്ദേഹം ഹെക്റ്ററുടെ ശരീരം വിശേഷവസ്ത്രങ്ങളാൽ ആവരണം ചെയ്യിച്ച് സുഗന്ധലേപങ്ങൾ പൂശി, സ്വന്തം കൈകളാലെടുത്തു് ഒരു പര്യങ്കത്തിൽ കിടത്തി. രാത്രിമുഴുവനും പ്രയം ആ കട്ടിലിന്നരികെയിരുന്നു. എന്നാൽ മൃതശരീരം കാണ്മാൻ അദ്ദേഹത്തിനു് അനുവാദമുണ്ടായിരുന്നില്ല. ആ വൃദ്ധൻെറ വിലാപം തൻെറ കോപാഗ്നിയെ വീണ്ടും ഉജ്ജ്വലിപ്പിച്ചേക്കുമെന്നായിരുന്നു അക്കിലീസ്സിൻെറ ഭയം. പിറേറദിവസം രാവിലെ പ്രയം മൃതശരീരവും എടുപ്പിച്ചുകൊണ്ടു് രാജധാനിയെ പ്രാപിച്ചു. പന്ത്രണ്ടുദിവസത്തേക്കു യുദ്ധം നിൎത്തിവെച്ചിരിക്കുന്നതായി

അക്കിലീസ് പ്രസ്താവിച്ചപ്പോഴാണ് ട്രോജന്മാൎക്കു ശ്വാസം നേരെ വീണതു്. ഹെക്റ്ററുടെ സംസ്കാരം യഥാവിധി നിൎവ്വഹിപ്പാൻ അവൎക്കു സാവകാശം ലഭിക്കയും അവർ ആ കൎമ്മം വീരോചിതവും രാജോചിതവുമാകുംവണ്ണം സമാപിപ്പിക്കയും ചെയ്തു. ഇങ്ങനെ 'ഇലിയഡ്' മഹാകാവ്യം അവസാനിക്കുന്നു.

## 9

'ഇലിയഡി'ന്റെ ആകസ്മികമായ അവസാനം നമ്മെ നിരാശപ്പെടുത്തുകയാണു ചെയ്യുന്നതു്. ട്രോയ് നഗരനിരോധത്തിന്റെ പൎയ്യവസാനം കാണ്മാനുള്ള ഉൽക്കണ്ഠയ്ക്കു ശമനം വരുന്നില്ല. എന്നാൽ ഹോമറുടെ ഉദ്ദേശ്യം അക്കിലീസ്സിന്റെ ക്രോധാവേശം വിവരിക്കണമെന്നു മാത്രമായിരുന്നു എന്നു മുമ്പേ പ്രസ്താവിച്ചിട്ടുണ്ടല്ലോ.

'ഇലിയഡ്' വായിച്ചു കഴിയുമ്പോൾ ഹെക്റ്ററോടാണു് നമുക്കു് അനുകമ്പയുണ്ടാവുക. അക്കിലീസ്സിനെക്കാൾ ഹെക്റ്ററക്കു മനുഷ്യത്വം കൂടുതലുള്ളതിനാൽ നാം ഹെക്റ്ററെ സ്നേഹിച്ചു പോകുന്നു. ഭാൎയ്യാപുത്രസഹോദരാദികളോടുള്ള അദ്ദേഹത്തിന്റെ പ്രേമവാത്സല്യങ്ങളും പിതാവിനോടുള്ള ഭക്തിയും

സൎവ്വോപരി സ്വാൎത്ഥരഹിതമായ രാജ്യസ്നേഹവും നമ്മെ ആകൎഷിക്കുന്നു. അക്കിലീസ്സിൽ അമാനുഷാംശങ്ങളാണു നാം അധികം ദൎശിക്കുന്നതു്. അദ്ദേഹം മാനുഷസമുദായത്തിൽനിന്നും അകന്നു നില്ക്കുമ്പോലെ തോന്നുന്നു. വീൎയ്യക്രോധങ്ങളുടെ ഒരു മൂൎത്തിമത്ഭാവമായിമാത്രമേ അദ്ദേഹത്തെ നാം സ്മരിക്കുന്നുള്ളു. ഹെക്ററരോടുള്ള അദ്ദേഹത്തിന്റെ പെരുമാററം കേവലം മൃഗീയമാണെന്നു പറയാതിരിക്കാൻ നിവൃത്തിയില്ല. എന്നിരുന്നാലും കഥാനായകൻ അക്കിലീസുതന്നെയാണു്.

ഹെക്ററരുടെ മരണത്തിനു ശേഷമുള്ള സംഭവങ്ങളെ വേറെ ചില കവികൾ രേഖപ്പെടുത്തീട്ടുണ്ടു്. പ്രയമിനെ സഹായിപ്പാൻ വന്ന പല പുതിയ ബന്ധുക്കളും പരാജിതരായി. എങ്കിലും ഒരു ദിവസം പാരിസ്സിന്റെ ഒരസ്ത്രം ദക്ഷിണപാദത്തിലേററു് അക്കിലീസ് താഴെ വീഴുകയും ഹെക്ററരുടെ പ്രവചനം ഫലിക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ കവചവും ആയുധങ്ങളും ഏററവും സമൎത്ഥനായ വീരനു സമ്മാനിക്കണമെന്നു് യവനന്മാർ തീരുമാനിച്ചപ്പോൾ യുളിസസ്സും അജാക്ഷനും മത്സരിക്കയുണ്ടായി. യുളിസസ്സാണു സമ്മാനാൎഹൻ എന്നായിരുന്നു മദ്ധ്യസ്ഥന്മാരുടെ

അഭിപ്രായം. ഇതറിഞ്ഞു് ഭീമകായനായ അജാക്സൻ സങ്കടവും ലജ്ജയും സഹിക്കാൻ ശക്തനാകാതെ ആത്മഹത്യ ചെയ്തുകളഞ്ഞു.

വിജയത്തിനുള്ള വഴിയൊന്നും കാണാതെ വിഷമിച്ചു് യൂളിസസ്സും ഡയോമീഡും അക്കിലീസ്സിൻെറ പുത്രനെ കൊണ്ടുവരുവാൻ കപ്പൽ കയറി. അപ്പോൾ അഗമെമ്നണും മെനിലാസുമാണു് യുദ്ധം നടത്തിക്കൊണ്ടിരുന്നതു്. അവർ വളരെ പ്രയാസപ്പെട്ടു് യുദ്ധം തുടൎന്നുകൊണ്ടിരിക്കുമ്പോൾ അക്കിലീസ്സിൻെറ പുത്രൻ വന്നുചേൎന്നു. അച്ഛനെപ്പോലെ സൎവ്വലക്ഷണയുക്തനായ പുത്രനെ കണ്ടപ്പോൾ ട്രോജന്മാർ പഴയപടി പിന്മാറിത്തുടങ്ങി. പാരിസ് ഒരു യവനഭടൻെറ അസ്ത്രമേററുവീണു. എന്നിട്ടും ട്രോജന്മാർ ഹെലനെ വിട്ടുകൊടുത്തില്ല. ഒരു വിധത്തിലും നഗരത്തിനുള്ളിൽ കടക്കാൻ നിവൃത്തിയില്ലെന്നു കണ്ടു് തന്ത്രശാലിയായ യൂളിസസ് ഒരു കൗശലം പ്രയോഗിച്ചു നോക്കാനുറച്ചു. യവനന്മാർ മരംകൊണ്ടു് ഒരു വലിയ കുതിരയെ പണിചെയ്തുതുടങ്ങി. മൂന്നുദിവസം കൊണ്ടു പണിതീൎന്നു. രാത്രിയായപ്പോൾ യവനവീരന്മാർ പലരും ആയുധപാണികളായി അശ്വത്തിൻെറ

വിസ്തൃതമായ ഉദരഗൎഭാരത്തിൽ പ്രവേശിച്ചു. പ്രമാണികളിൽ അഗമെമ്നണും നെസ്റ്ററും മാത്രമേ വെളിയിലുണ്ടായിരുന്നുള്ളു. അവർ സൈന്യസമേതം കപ്പൽ കയറി ആ സ്ഥലം വിട്ടുപോകയും ചെയ്തു.

യവനന്മാർ പോയതും സമുദ്രതീരത്തു് ഒരു വലിയ മരക്കുതിര നില്ക്കുന്നതുംകണ്ടു് ട്രോജന്മാർ ആ സ്ഥലത്തേക്കു ചെന്നു. കുതിരയെ വലിച്ചുകൊണ്ടു പോകാൻതക്ക വിധത്തിൽ ചാട്ടും വടവും ഒരുക്കിയിരുന്നതിനാൽ അവരെല്ലാവരുംകൂടി ചിരിച്ചുതകർത്തു് അതിനെ വലിച്ചു് നഗരാന്തർഭാഗത്തു കൊണ്ടുപോയി നിർത്തി. നേരം ഇരുട്ടിത്തുടങ്ങിയപ്പോൾ യവനന്മാരുടെ യുദ്ധക്കപ്പലുകൾ വീണ്ടും പഴയ താവളങ്ങളിലെത്തി. ട്രോജന്മാർ ഉറക്കമായി എന്നു കണ്ടപ്പോൾ കുതിരയ്ക്കകത്തിരുന്ന ഭടന്മാർ പുറത്തിറങ്ങി, പ്രാകാരദ്വാരത്തിലേയ്ക്കു് ഓടിച്ചെന്നു് അവിടെ അലസന്മാരായി നിന്നിരുന്ന കാവല്ക്കാരെ വധിച്ചു് കവാടങ്ങൾ തുറക്കുകയും യവനസൈന്യം മുഴുവനും നഗരത്തിനുള്ളിൽ പ്രവേശിക്കയും ചെയ്തു. ആ രാത്രിയിൽ അവിടെ നടന്ന കൂട്ടക്കൊലയുടെ ഭയങ്കരതയെ വൎണ്ണിക്കുന്നതിനേക്കാൾ ഊഹിച്ചുകൊള്ളുകയാണു്

നല്ലതു്. നിരായുധന്മാരായ പുരുഷന്മാരെ വെട്ടിനുറുക്കിയതിനു കണക്കില്ല. ഒരു യവനയോദ്ധാവ് പ്രിയംരാജാവിന്റെ പള്ളിയറയിൽ കടന്നു് ആ വൃദ്ധനെ വധിച്ചു. മെനിലാസ് നേരെ ഹെലന്റെ മന്ദിരത്തിലേയ്ക്കാണു ചെന്നതു്. അദ്ദേഹത്തെ കണ്ടപ്പോൾ ആ സുന്ദരാംഗി നിലത്തുവീണു പാദങ്ങൾ കെട്ടിപ്പിടിച്ചു നിലവിളിച്ചു. അതുകണ്ടു് ഹൃദയം അലിഞ്ഞുപോയ മെനിലാസ് അവളെ സ്നേഹപൂർവ്വം ആലിംഗനം ചെയ്തു് സമാധാനപ്പെടുത്തി.

നേരം പുലർന്നപ്പോൾ ട്രായ് നഗരം ചാമ്പലായിരുന്നു. സ്ത്രീകളെയെല്ലാം യവനന്മാർ പിടിച്ചു കപ്പലിലേക്കു കൊണ്ടുപോകയും പുരുഷന്മാരുടെ കുന്നുപോലെ കൂടിക്കിടന്ന ശവശരീരങ്ങൾ അവിടെത്തന്നെ ഇട്ടേക്കുകയും ചെയ്തു. നഗരത്തിലെ സ്വത്തെല്ലാം വിജയികൾ വിഭജിച്ചെടുക്കയാണുണ്ടായതു്. പ്രിയമിന്റെ പുത്രിയായ കസ്സാൻഡ്രയെ അഗമെമ്നൺ സ്വരക്ഷയിൽ സ്വീകരിച്ചു. മെനിലാസ് ഹെലനെ ബഹുമാനപുരസ്സരം തന്റെ കപ്പലിലേക്കു കൊണ്ടുപോയി.

## 10

യുദ്ധത്തിൽ അവശേഷിച്ച യവനവീരന്മാർ ഗ്രീസിലെക്ക മടങ്ങുകയും പല ദീർഘസഞ്ചാരങ്ങൾക്ക ശേഷം യുളിസസ്സൊഴികെയുള്ളവർ അവരവരുടെ ഭവനങ്ങളിലെത്തുകയും ചെയ്തു. ഏകദേശം പത്തുവർഷം കാത്തിരുന്നിട്ടും അദ്ദേഹത്തെപ്പററി യാതൊരു വർത്തമാനവും ആക്കും ലഭിച്ചില്ല. യുളിസസ്സിൻെറ ദേശസഞ്ചാരത്തിൻെറയും പ്രത്യാഗമനത്തിൻെറയും വൃത്താന്തമാണ് ഒഡിസ്സിയിൽ പ്രതിപാദിക്കപ്പെട്ടിരിക്കുന്നതു്.

ട്രായ് നഗരത്തിൽനിന്നും തിരിച്ച യുളിസസ്സിൻെറ കപ്പലിന് പ്രതികൂലവാതൃകളാൽ മാർഗ്ഗഭ്രംശം സംഭവിച്ച് അനേകം അപരിചിതപ്രദേശങ്ങളിൽ ചെന്നു ചേരാനിടവന്നു. അവിടങ്ങളിൽ അദ്ദേഹത്തിനു പല തരത്തിലുള്ള ആപത്തുകളും സംഭവിച്ചു. സൈക്ലോപ്സ് എന്നു പേരുള്ള ഏകനേത്രന്മാരായ രാക്ഷസന്മാരേയും, സൈറൻസ് എന്ന മാനുഷഘാതിനികളായ യക്ഷികളേയും അദ്ദേഹം തന്ത്രവൈദഗ്ദ്ധ്യത്താൽ പരാജിതരാക്കിയെങ്കിലും ഒടുവിൽ കപ്പലിനു നാശം ഭവിക്കയാൽ കലിപ്സോ

എന്ന ദേവതയുടെ അധീനതയിൽ വസിക്കാൻ നിർബന്ധിതനായിത്തീൎന്നു. ഈ ദേവത യൂളിസസ്സിനോടു ദയാപൂർവ്വം പെരുമാറുകയും തൻെറ ഗുഹയിൽ അദ്ദേഹത്തെ പാർപ്പിക്കുകയും ചെയ്തു. എന്നാൽ സ്വദേശത്തേക്കു മടങ്ങി ഭാൎയ്യാപുത്രാദികളെ ദർശിക്കണമെന്നുള്ള മോഹം അദ്ദേഹത്തിൻെറ മനസ്സിൽ പ്രതിക്ഷണം വർദ്ധിച്ചുവന്നതേയുള്ളു.

യൂളിസസ് ഇങ്ങനെ ഏഴുകൊല്ലം കലിപ്സോവിൻെറ അതിഥിയായി പാൎത്തു. അദ്ദേഹത്തിൻെറ പത്നിയായ പെനിലൊപ്പെയും പുത്രനായ ടെലിമാക്കസ്സും വളരെ വിഷാദിച്ച് ഇത്താക്കായിൽ താമസിക്കയായിരുന്നു. യൂളിസസ് ഇനി തിരിച്ചുവരുന്ന കാൎയ്യം പ്രയാസമാണെന്നു കണ്ടു് ഇത്താക്കായിലെ പ്രഭുക്കന്മാരിൽ പലരും പെനിലൊപ്പെയെ പാണിഗ്രഹണം ചെയ്യാൻ വേണ്ടി കൊട്ടാരത്തിൽതന്നെ താമസംതുടങ്ങി. ടെലിമാക്കസ്സിന് ഇവരെ അകററിനിൎത്താനുള്ള തൻേറടം വന്നിട്ടില്ലായിരുന്നതിനാൽ പ്രഭുക്കന്മാർ കൊട്ടാരത്തിലെ മുതലെല്ലാം തങ്ങളുടെ സുഖജീവിതത്തിനായി നിൎല്ലജ്ജം വിനിയോഗിച്ചു വന്നിരുന്നു. പെനിലൊപ്പെയാകട്ടെ, ഓരോ ഒഴികഴി

വൃകർം പറഞ്ഞു് ഇവരുടെ ഉപദ്രവത്തിൽനിന്നും അകന്നു നിന്നിരുന്നു. ഇങ്ങനെ അധികം നാൾ കഴിച്ചുകൂട്ടുന്നതു വിഷമമാണെന്നു കണ്ടു് യുവാവായ ടെലിമാക്കസ് അച്ഛനെ അന്വേഷിക്കാൻ ആലോചന തുടങ്ങി. ഈ ഘട്ടത്തിൽ വാണീദേവി ആ യുവാവിനെ സഹായിപ്പാൻ നിശ്ചയിച്ചു്, വേഷം മാറി അയാളുടെ മുമ്പിൽ ആഗതയായി, ഇപ്രകാരം പറഞ്ഞു:—

(കേക)

"എന്തെടോ ഭവാനേവം ചിന്താവിക്ലബനായി
ബ്ബുദ്ധികെട്ടവനെപ്പോൽ മന്ദനായിരിക്കുന്നു.
ധൂർത്തരെ നിഗ്രഹിച്ചു പൌരുഷം പുലർത്തിയ
കീർത്തിനീയരാം തവ പൂർവരെ മറന്നിതോ?
സുന്ദരൻ, പ്രാംശുകായൻ, ബലവാൻ
ഭവാനെന്തേ
ഖിന്നഭാവവും പൂണ്ടു മൂഢനായ് വസിക്കുന്നു?
വേണ്ടപോൽ വീരോചിതപ്രയത്നം തുടങ്ങുവാ
നുണ്ടാവീടരുതിനി വിളംബം യുവശ്രീമാൻ!"

നെസ്റ്ററോടും മെനിലാസിനോടും ചോദിച്ചാൽ യുളിസസ്സിനെപ്പററി വല്ല വിവരവും ലഭിക്കുന്നതാണെന്നും ഉടനെ പുറപ്പെടണമെന്നും ദേവി ഉപദേശി

ച്ചതനുസരിച്ച്, ടെലിമാക്കസ് സ്വമാതാവിനെ പ്പോലും അറിയിക്കാതെ കപ്പൽകയറി നെസ്റ്ററുടെ രാജധാനിയിലേക്കു തിരിച്ചു. ആ വൃദ്ധഭൂപൻ ടെലിമാക്കസ്സിനെ യഥോചിതം സൽക്കരിച്ചെങ്കിലും യുളിസസ്സിനെപ്പററി യാതൊന്നും ധരിപ്പിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല. അതിനാൽ ടെലിമാക്കസ് സ്പാർട്ടായിലേക്കു പുറപ്പെട്ട് മെനിലാസ്സിനെ ചെന്നു കണ്ടു. അവിടെയും രാജയോഗ്യമായ സൽക്കാരങ്ങൾ ആ യുവാവിനു ലഭിച്ചു എന്നല്ലാതെ പിതാവിനെപ്പററി അധികമൊന്നും അറിവാൻ തരപ്പെട്ടില്ല. എങ്കിലും കലിപ്സോവിൻെറ അധീനതയിൽ യുളിസസ് താമസിക്കയാണെന്നു മെനിലാസ് കേട്ടിരുന്ന വിവരം പറകയും ടെലിമാക്കസ് വീണ്ടും അന്വേഷണം തുടരാൻ നിശ്ചയിക്കയും ചെയ്തു.

ഇതിനിടയ്ക്ക് ദേവന്മാരുടെ ഒരു സമ്മേളനം നടന്നു. യുളിസസ്സിനെ അപമുക്തനാക്കണമെന്നുള്ള വാണിയുടെ നിർബന്ധപ്രകാരം ബുധൻ കലിപ്സോവിനെ കാണ്മാൻ നിയുക്തനായി. അദ്ദേഹം അവളുടെ വാസസ്ഥാനമായ ദ്വീപിൽ ചെന്നുചേന്നു.

(ശങ്കരചരിതം)

ഹരിതചരവിതിരളും പലശിലയാൽ പരി-
വൃതമാം
പരിരമ്യഗുഹാമന്ദിരമവിടൊന്നുവിളങ്ങി.
കുടിലാളകമമരുന്നിടമണവാനതികുതുകാ-
ലുടനേ നടകൊണ്ടാനതിചതുരൻ ബുധദേവൻ.
അകിൽചന്ദനമിവതൻ പരിമളധോരണിയ-
നിശം
പരിതോഷിതരുന്തു പരിമൃദുലൻപവമാനൻ.
ഗളനാളികമതിമോഹനനവഗീതികൾ-
ചൊരികേ,
മൃദുനൃത്യകൾ നെയ്യങ്ങനെമേവുന്നമനോജ്ഞാം.

ദേവനിയോഗം കലിപ്സോവിനു മമ്മടോമണ മായിരുന്നെങ്കിലും ഗത്യന്തരമില്ലായ്കയാൽ അപ്രകാരം ചെയ്യാമെന്നു സമ്മതിക്കേണ്ടിവന്നു. അവൾ യുളിസസ്സിനെ വിളിച്ച് ഇപ്രകാരം പറഞ്ഞു. "വീരാവതംസമേ, വിഷാദത്തിൽ നിന്നു വിരമിക്കുക. ഞാൻ അങ്ങേ വിട്ടയക്കാൻ നിശ്ചയിച്ചിരിക്കുന്നു. വേഗം ഒരു തോണി പണിയുക. ആഹാരപദാൎത്ഥങ്ങൾ ഞാൻ സംഭരിച്ചുതരാം. എന്നോടൊരുമിച്ച് സുഖചോല്ല

പനായി അങ്ങേയ്ക്കിവിടെ എന്നും വസിക്കാമെന്നാ യിരുന്നു എന്റെ വിചാരം. എന്നാൽ പ്രേയസിയെ ക്കാണ്മാൻ അങ്ങേയ്ക്കുള്ള ഉൽക്കണ്ഠ അമിതമാകയാൽ ഞാൻ ഇപ്പോൾ വിട്ടയക്കുന്നു. സുഖമായി നാട്ടി ലെത്താൻ ദേവന്മാർ സഹായിക്കട്ടെ." അപ്പോൾ യുളിസസ്, "ദേവീ! എന്നിൽ പ്രസാദിക്കണമേ! എന്റെ പത്നിക്കു ഭവതിയോടൊപ്പം സൌന്ദര്യമോ ശക്തിയോ ഇല്ല. എങ്കിലും അവളെ കാണ്മാൻ എനിക്കുള്ള ഔത്സുക്യം സീമാതീതമാണ്. ഇവിടെ നിന്നും നാട്ടിലേക്കുള്ള യാത്ര ക്ലേശഭൂയിഷ്ഠമായിരു ന്നേക്കാം. എന്നാലും സ്വദേശസന്ദർശനവാഞ്ഛ എന്നെ ബലമായാകർഷിക്കുന്നു. ഭവതി സന്തോഷ പൂർവ്വം എന്നെ യാത്രയാക്കണം," എന്നു പറഞ്ഞു.

ദേവതയുടെ ഉപദേശപ്രകാരം യുളിസസ് ഒരു തോണി തയ്യാറാക്കി അവിടെ നിന്നു പുറപ്പെട്ടു. പക്ഷേ കൊടുങ്കാററിളകി തോണി ഉടയുകയും അദ്ദേ ഹം ഒരു തടിക്കഷണത്തിൽ പിടിച്ചു നീന്തി പിന്നെയും ഒരു ദ്വീപിൽചെന്നു കയറുകയും ചെയ്തു. അവിടത്തെ രാജാവായ അൽസിനസ് യുളിസ സ്സിനെ തന്റെ കൊട്ടാരത്തിൽ താമസിപ്പിച്ച് അദ്ദേ

ഹത്തിൻെറ വൃത്താന്തം മുഴുവൻ മനസ്സിലാക്കി. കുറേ നാൾ അവിടെ താമസിച്ചതിനുശേഷം അൽസിനസ്സിൻെറ അനുമതിയോടുകൂടി വീണ്ടും യൂലിസസ് ഇത്താക്കായിലേക്കു പുറപ്പെട്ടു് ആപത്തുകൂടാതെ അവിടെ എത്തി. തൽക്കാലം പ്രച്ഛന്നവേഷം ധരിക്കുന്നതാണു നല്ലതെന്നു കരുതി അദ്ദേഹം ഒരു വൃദ്ധയാചകൻെറ വേഷം പൂണ്ടു് കൊട്ടാരത്തിനടുത്തുള്ള ഒരാട്ടിടയൻെറ വീട്ടിൽ ചെന്നു താമസിച്ചു.

വാണീദേവിയാകട്ടെ, സ്പാർട്ടയിൽ താമസിച്ചിരുന്ന ടെലിമാക്കസ്സിനെ സ്വപ്നത്തിൽ ദർശിച്ചു്, വേഗം ഇത്താക്കായിലേക്കു പോകണമെന്നുപദേശിക്കുകയും അയാൾ സ്വദേശത്തേയ്ക്കു മടങ്ങുകയും ചെയ്തു. രാജധാനിയിൽ വസിക്കുന്ന ദുഷ്പ്രഭുക്കൾ തന്നെക്കണ്ടാൽ ഉപദ്രവിച്ചേക്കുമെന്നു ശങ്കിച്ചു അയാളും മേൽപ്പറഞ്ഞ ഇടയൻെറ വീട്ടിൽ തന്നെ ചെന്നുചേർന്നു. ടെലിമാക്കസ്സിനെ കണ്ടപ്പോൾ യൂലിസസ് വാത്സല്യപരവശനായി അശ്രുക്കൾ പൊഴിച്ചുകൊണ്ടു് തൻെറ യാഥാർത്ഥ്യം പുത്രനെയറിപ്പിക്കയും ചിരപ്രതീക്ഷിതമായ ആലിംഗനസൌഖ്യം അനുഭവിക്കയും ചെയ്തു. നൂററെട്ടു പ്രഭുക്കന്മാർ കൊട്ടാര

ത്തിൽ താമസമുറപ്പിച്ചു് തന്നെയും മാതാവിനെയും ഉപദ്രവിക്കുന്ന വിവരം ടെലിമാക്കസ് പറഞ്ഞപ്പോൾ യുളിസസ്സിൻെറ ഹൃദയത്തിൽ അനല്പമായ കോപം ജനിച്ചു. ടെലിമാക്കസ് നേരെ കൊട്ടാരത്തിൽ ചെല്ലണമെന്നും, താൻ യാചകവേഷത്തിൽ പിറേറദിവസം അവിടെ എത്തുമെന്നും, അപ്പോഴും തന്നെ യാചകനായി മാത്രം ഗണിച്ചാൽ മതിയാകുമെന്നും, കൊട്ടാരത്തിലുള്ള വാൾ, പരിച, കുന്തം മുതലായ യുദ്ധസാമഗ്രികളെല്ലാം അവിടെനിന്നു മാററിക്കളയണമെന്നും, തനിക്കും ടെലിമാക്കസ്സിനും വേണ്ടിവന്നാൽ ഉപയോഗിക്കാനുള്ള ആയുധങ്ങൾ കരുതിയിരിക്കണമെന്നും യുളിസസ് പുത്രനോടു പറഞ്ഞു് അയാളെ അയച്ചു. ടെലിമാക്കസ് കൊട്ടാരത്തിൽ ചെന്നപ്പോൾ ചില പ്രഭുക്കന്മാർ കുപിതരായി അയാളെ വധിക്കാൻ വട്ടംകൂട്ടിയെങ്കിലും മററു ചിലരുടെ അഭിപ്രായമനുസരിച്ചു് ആ കൃത്യം തൽക്കാലം വേണ്ടെന്നുതന്നെ നിശ്ചയിച്ചു.

പറഞ്ഞിരുന്നതുപോലെ പിറേറ ദിവസം യുളിസസ് യാചകവേഷത്തിൽ കൊട്ടാരത്തിലേ പുറന്തിണ്ണയിൽ ചെന്നിരുന്നു. ഒരു പരിചാരകൻവശം

ടെലിമാക്കസ് കൊടുത്തയച്ച ചില ഭക്ഷണപദാൎത്ഥങ്ങളെ ഉപയോഗിച്ചതിനു ശേഷം യൂളിസസ് മന്ദിരത്തിനുള്ളിൽ കടന്നു് പ്രഭുക്കന്മാരുടെ സന്നിധിയിൽ ചെന്നു വീണ്ടും ഭക്ഷണം യാചിച്ചു. ചിലർ ചില പൊട്ടും പൊടിയും വലിച്ചെറിഞ്ഞുകൊടുത്തെങ്കിലും പ്രഭുപ്രമാണിയായ അൻറിനസ് ഒരു പാദപീഠം വലിച്ചെടുത്തു് ആ "ഭിക്ഷാംദേഹി"യെ പ്രഹരിക്കയാണു ചെയ്തതു്. "നീ നശിച്ചുപോകട്ടെ," എന്നുള്ള യാചകൻെറ ശാപോക്തി കേട്ടു് മററു ചില പ്രഭുക്കന്മാർ അൻറിനസ്സിൻെറ അനുചിതക്രിയയെ ഇപ്രകാരം ആക്ഷേപിച്ചു.

(കേക)

ഇരന്നുനടക്കുമിപ്പാവത്തെ പ്രഹരിച്ചു
തുരത്തുന്നതിലെന്തു മാന്യത നിനക്കുള്ളൂ
ദേവന്മാരരാനുമിമ്മന്ദിരം തന്നിലിപ്പോൾ
ഭാവവേഷങ്ങൾ മാററി യകസ്മാൽ വന്നീലല്ലി?
നഗരങ്ങളിലേവം പ്രചരന്നവേഷംപൂണ്ടു
ഭഗവൽകിങ്കരന്മാർ പൎയ്യടനംചെയ്തിട്ടും.
സത്യധൎമ്മാദിനിഷ്ഠയുള്ളവരേവരെന്നും
കൃത്യങ്ങൾ നിഷേധിച്ചു മേവുന്നോരേവരെന്നും

പ്രത്യക്ഷം കണ്ടു കാൎയ്യം ധരിപ്പാനവരേവം
മർത്ത്യലോകത്തിലെത്തുമാറുണ്ടെന്നറികെടോ.

സൂൎയ്യാസ്തമയത്തോടുകൂടി പ്രഭുക്കന്മാർ താന്താങ്ങളുടെ മന്ദിരങ്ങളിലേക്കു പോയി. യൂളിസസ് പെനിലൊപ്പെയെ കാണ്മാൻ അത്യുൽക്കണ്ഠയോടുകൂടിയിരിക്കയായിരുന്നു. അല്പം കഴിഞ്ഞപ്പോൾ ആ സ്ത്രീരത്നം അവിടെ വരികയുണ്ടായി. താൻ രാജകുലത്തിൽ പിറന്നവനാണെന്നും യൂളിസസ് വേഗംവന്നുചേരുമെന്നും മററും യാചകൻ പറഞ്ഞെങ്കിലും പെനിലൊപ്പെയ്ക്കു വിശ്വാസം വന്നില്ല. പിറേറദിവസം ഒരായുധപരീക്ഷ നടത്തണമെന്നും അതിൽ ജയിക്കുന്ന പ്രഭുവിനെ വിവാഹം ചെയ്വാൻ താൻ നിശ്ചയിച്ചിരിക്കുന്നു എന്നും പെനിലൊപ്പെ പ്രസ്താവിക്കയും അതിനുള്ള ഒരുക്കങ്ങൾ തുടങ്ങുകയും ചെയ്തു.

യൂളിസസ്സിൻെറ വലിയ വില്ലെടുത്തു കുലയ്ക്കുകയായിരുന്നു ആയുധപരീക്ഷയിലെ പ്രധാന വ്യവസ്ഥ. സമയമായപ്പോൾ ടെലിമാക്കസ് മുമ്പോട്ടുവന്ന് ഇപ്രകാരം പറഞ്ഞു. "ആദ്യമായി ഞാൻതന്നെ ഈ പരീക്ഷയിൽ ചേരണമെന്നു വിചാരിക്കുന്നു. ഞാൻ ജയിക്കുന്നപക്ഷം ആൎക്കും എൻെറ മാതാവിനെ

വിവാഹം ചെയ്വാൻ അവകാശമുണ്ടായിരിക്കുന്നതല്ല." അപ്പോൾ യാചകവേഷധാരിയായ യൂളിസസ് ആഗ്ര്യംകൊണ്ടു് പുത്രനെ അതിൽനിന്നു വിരമിപ്പിക്കയും അയാൾ ശേഷിക്കുറവു ഭാവിച്ചു പിൻ വാങ്ങുകയും ചെയ്തു. പ്രഭുക്കന്മാർ ഓരോരുത്തരായി വന്നു വില്ലു കുലയ്ക്കാൻ ശ്രമിച്ചെങ്കിലും ആക്കും സാധിച്ചില്ല. അപ്പോൾ യാചകൻ വില്ലെടുക്കാൻ തുടങ്ങി. ഇതു കണ്ടു പ്രഭുക്കന്മാർ കുപിതരായി. എന്നാൽ അവരുടെ കോപം വകവയ്ക്കാതെ യൂളിസസ് വില്ലു കുലച്ചു ശരം തൊടുത്തു. ഇതിനുമുമ്പേതന്നെ ആ വിശാലശാലയുടെ കവാടങ്ങളെല്ലാം ബന്ധിച്ചിരുന്നു. യൂളിസസ് പെട്ടെന്നുതന്റെ യാചകവസ്ത്രങ്ങൾ കളഞ്ഞിട്ടു് ഒരു ശരംകൊണ്ടു് ആൻറിനസ്സിനെ മലത്തി. ഉടനെ അവിടെ വലിയ ബഹളമായി. എന്തിനധികം ? പിതാവും പുത്രനും കൂടി ആ ദുഷ് പ്രഭുക്കന്മാരെ ഒന്നൊഴിയാതെ സംഹരിച്ചു. അപ്പോഴാണു് ആ യാചകവേഷധാരി യൂളിസസ്സാണെന്നു പെനിലോപ്പെയ്ക്കു മനസ്സിലായതു്.

പാഠന

അക്ഷികൾ വാക്കു മശ്രുബിന്ദുക്കളോ
ടക്ഷമയായ് കുതിച്ചു പാഞ്ഞിട്ടഹോ

ഭർത്തൃകണ്ഠം മുറുകെപ്പുണൎന്നവൾ
മുത്തുചന്ത്രാനനനോടോതിനാൾ.
"ആത്മനാഥ! ഭവന്മുഖദർശന
മാത്രയിൽ ഞാനറിയാതിരുന്നതിൻ
തെററു സൎവ്വം സദയം പൊറുക്കുവാൻ
മുററുമിപ്പോളിരക്കുന്നു സാധു ഞാൻ"
സ്വാന്തശൈത്യമോടേവം കരഞ്ഞിട്ടും
കാന്തയാളെപ്പുണൎന്നാൻ നരവരൻ.

അനന്തരം യൂളിസസ് തൻെറ ഇരുപതുകൊല്ലത്തെ അനുഭവങ്ങൾ പറഞ്ഞു കേൾപ്പിച്ച് പത്നിയേയും പുത്രനേയും പരിജനങ്ങളേയും ആശ്ചൎയ്യഭരിതരാക്കി. അദ്ദേഹത്തിൻെറ ആഗമന വൃത്താന്തം കണ്ണാകണ്ണികയാ ധരിച്ച പൌരന്മാർ കൊട്ടാരത്തിൽ കൂട്ടം കൂട്ടമായി വന്നുതുടങ്ങി. വധിക്കപ്പെട്ട പ്രഭുക്കന്മാരുടെ ബന്ധുക്കൾ യൂളിസസ്സിനോടു പ്രതികാരം ചെയ്വാൻ നിശ്ചയിച്ച് യുദ്ധസന്നദ്ധരായപ്പോൾ വാണീദേവി അവിടെ പ്രത്യക്ഷയായി അവരുടെ കലഹം ശമിപ്പിച്ചു. യൂളിസസ് ഭാൎയ്യാപുത്രാദികളോടുകൂടി പ്രജകളുടെ ക്ഷേമൈശ്വൎയ്യങ്ങൾ വളൎത്തി വളരെക്കാലം നാടുവാഴുകയും ചെയ്തു.

---

# ഹോമർ

## (ഉത്തരഭാഗം)

---

ജന്മസിദ്ധമായ പ്രതിഭാസമ്പത്തിയാൽ സവിശേഷം അനുഗൃഹീതനായിരുന്ന ഹോമറുടെ നാമധേയം ഇന്നും സാഹിത്യലോകത്തിൽ ഉച്ചൈസ്തരം കീർത്തിക്കപ്പെടുന്നു. അനന്തരകാലീനന്മാരായ കവിപ്രൌഢന്മാരിൽ ഏസ്കിലസ്, ഡാൻെറ, ഷേക്സ്പീയർ എന്നിവർ മാത്രമാണു് അദ്ദേഹത്തിൻെറ സമീപവർത്തികളായി സ്ഥിതിചെയ്യുന്നതു്. യവന നാടകനിർമ്മാതാവെന്ന നിലയിൽ ഗാംഭീര്യംകൊണ്ടു് ഏസ്കിലസ്സും, പരലോകത്തിലെ മനുഷ്യാനുഭവങ്ങളുടെ ചിത്രീകരണത്തിലുള്ള വൈഭവത്താൽ ഡാൻെറയും, മനുഷ്യഹൃദയത്തെ ഭരിക്കുന്ന വികാരവിചാരങ്ങളെ സംബന്ധിച്ചുള്ള അത്ഭുതാവഹമായ അന്തർമ്മോദയപ്രഭാവംകൊണ്ടു ഷേക്സ്പീയറും ഹോമറെ അതിശയിക്കുമെങ്കിലും കവിതാവിഷയകമായ ഓജസ്സ്, അഭിനവത്വം, വാഗ്വിലാസം എന്നിവയിൽ ലോക

ഗായകന്മാരുടെ കൂട്ടത്തിൽ അഗ്രിമപദത്തെ അലങ്കരിക്കുന്നതു് ഹോമർതന്നെയാണു്.

ഹോമറുടെ മഹത്വം സ്ഥിതിചെയ്യുന്നതെവിടെയാണെന്നു് അല്പം നിഷ്കർഷിച്ചു നോക്കാം. ഒരു യഥാർത്ഥ കലാകുശലന്റെ പരിശ്രമ ഫലങ്ങളിൽ അയാളുടെ പ്രത്യേകചൈതന്യം മുദ്രിതമായിക്കാണാം. പ്രസിദ്ധ ചിത്രകാരനായ രവിവർമ്മയുടെ പടങ്ങളിൽ ആ മഹാന്റെ "കൈ" തെളിഞ്ഞു കാണ്മാൻ കഴിയുന്നതാണല്ലോ. അപ്രകാരം തന്നെ "രാമായണഗാനഗന്ധർവ്വ"നായ എഴുത്തച്ഛന്റെ കൃതികളിൽ അദ്ദേഹത്തിന്റെ പ്രത്യേകത്വം പ്രകാശിച്ചുകൊണ്ടിരിക്കുന്നു. കാളിദാസരുടെ കവിതാഭംഗിയല്ല ഭവഭൂതിക്കും ശ്രീഹർഷനുമുള്ളതു്. ഷേക്സ്പീയരുടെ നാടകങ്ങളിൽ ആ വിശിഷ്ടപുരുഷന്റെ പ്രത്യേകചൈതന്യം പതിഞ്ഞുകാണാം. ഇതുപോലെ ഹോമറുടെ മഹാകാവ്യദ്വയത്തിൽ ഒരുവക "ദൈവികനൈർമ്മല്യം" പ്രതിഭാസിച്ചുകൊണ്ടിരിക്കുന്നു. ലോകത്തെ പ്രഥമമായി വീക്ഷിക്കുന്ന ഒരുവന്റെ ഹൃദയത്തിലങ്കുരിക്കുന്ന ഉന്മേഷവിസ്മയങ്ങളുടെ മഞ്ജിമയാണു് അവയിൽ കളിയാടുന്നതു്. ഹോമറുടെ കൃതികൾ, "നിസർഗ്ഗനിർമ്മലവും

ഭഗോവൽ സമ്പക്ക്ാനക്കൂലവുമായ മാനുഷ ചരിത്ര പ്രഭാതവേളയിലേക്ക നമ്മെ പിൻതിരിച്ചു കൊണ്ടു പോകുന്നു,"എന്നത്രേ മഹാനായ ഗ്ലാഡ്സ്റ്റൺ പറഞ്ഞിട്ടുള്ളതു്.

പാശ്ചാത്യസാഹിത്യപ്രപഞ്ചം മഹാകവികളുടെ വൈരള്യംനിമിത്തം പ്രായേണ അക്ഷുണ്ണമായിക്കിടന്ന കാലത്താണു് ഹോമർ ജീവിച്ചിരുന്നതു്. ഐതിഹ്യങ്ങളും പുരാണകഥകളും ധാരാളമുണ്ടായിരുന്നതിനാൽ കവിതാവസ്തുസുലഭം; ഇതരകവിതാമാതൃകകൾ ഇല്ലാതിരുന്നതിനാൽ കാവ്യാധ്വാവിൽ സൈ്വര സഞ്ചാരം ചെയ്യാം; വിമശ്കന്മാരെ ഭയപ്പെടുകയോ പ്രീണിപ്പിക്കയോ വേണ്ട; ഇഷ്ടമുള്ളതെടുക്കാമെന്ന മട്ടിൽ ലോകം മുഴുവൻ മുമ്പിൽ തുറന്നുകിടക്കുന്നു. ഈ സൌകര്യങ്ങളോടുകൂടി സാഹിത്യലോകത്തിലേക്കിറങ്ങിയ ഭാവനാസമ്പന്നനായ ഹോമർ ക്രീഡാരാമത്തിൽ പ്രവേശിച്ച ബാലനെന്നപോലെ കൌതുകാവിഷ്ടനായി യഥേഷ്ടം വിഹരിച്ചു.

ഹോമറുടെ മേന്മകളിലൊന്നു് അദ്ദേഹത്തിൻെറ പദഗ്രംഫനപാടവമാണു്. ബാഹ്യപ്രപഞ്ചത്തിൽ നിന്നുളവാകുന്ന അതിസൂക്ഷ്മങ്ങളായ അനുഭവങ്ങളെ

ണ്ണോളും സ്വീകരിപ്പാൻ സന്നദ്ധമായ പ്രജ്ഞാശക്തിയോടൊപ്പം, അവയെ വിശദമായി പ്രകടിപ്പിക്കാൻ സമർത്ഥമായ പദപ്രയോഗചാതുര്യവും അദ്ദേഹത്തിൽ കാണുന്നു. അർത്ഥാനുകൂലമായ ശബ്ദപ്രയോഗത്തിൽ അദ്ദേഹം അദ്വിതീയനത്രേ. ഭാഷ അദ്ദേഹത്തിനു 'സ്വയംവശ്യ'യായി വർത്തിക്കുന്നു. വർണ്ണനകളിൽ അദ്ദേഹത്തെ ജയിക്കുന്ന കവി അദ്യാപി ജനിച്ചിട്ടില്ല. ചില ഉദാഹരണങ്ങൾ കാണിക്കാം. യവനവീരനായ അഞ്ജാക്ഷൻ ട്രോജനായകനായ ഹെക്ടറരോടു യുദ്ധം ചെയ്‌വാൻ ഭാവിക്കുമ്പോൾ ഹെക്ടറർ സൈന്യസമേതം ഉദ്ധതനായി വരുന്നതും അഞ്ജാക്ഷൻ പ്രതിയോഗിയെ ഭത്സിക്കുന്നതും കാണുക:—

(അന്നനട)

കരിങ്കാർമേഘങ്ങൾക്കിടയിൽ നിന്നൊരു
പെരുംചുഴലിക്കാററടിച്ചു വീശവേ
ജലനിധിയേററമിരമ്പിപ്പൊങ്ങിയു-
മലകൾമേൽക്കുമേലടിച്ചുകേറിയും
ചുരുണ്ടഫേനത്തിൻ നിരവഹിച്ചുകൊ-
ണ്ടുരുണ്ടു തീരഭൂതകൾപോലവേ
വരിവരിയായിട്ടിളകും വൻപട-

യിരച്ചുതങ്ങളിലുരുമ്മിക്കേറുന്നു.
തലവന്മാർ തമ്മിൽ, ഭടന്മാർ തമ്മിലും,
തല്ലുതല്ലീടുന്നു മദതരളരായ്.
കവചഖഡ്ഗങ്ങളിളകിമിന്നിടും
നവപ്രകാശത്തിൻ നടുവിലുണ്ടതാ
പ്രകടവീര്യവാൻ പ്രശോഭിപ്പൂ ഹെക്ടർ
സകലഭീതിദൻ കുജനെന്നപോലെ.
ബലിയവനുടെ വിപുലമാം ചർമ്മ
ഫലകം മിന്നുന്നു ദിനമണിക്കൊപ്പം.
ഇരുമ്പു തൊപ്പിയാൽ സുരക്ഷിതം ശിര-
സ്സിളകിടുന്നോരമൊളി ചിതറുന്നു.
കടുതീക്ഷ്ണങ്ങളാമവൻെറ നേത്രങ്ങ-
ളടക്കിളമെങ്ങും പരക്കെ നോക്കുന്നു.
മഹാബലനവൻ ചൊടിച്ചടുത്തപ്പോൾ
മഹാജനങ്ങളും ഭയവിവശരായ്.

(അജാക്ഷൻെറ ശത്രുഭത്സനം)

മൃതിമുകുരംപോലതീവരൂക്ഷമാം
വദനഭാവമോടമിതാടോപനായ്
ഭയങ്കരനവൻ ഭൃശമടുത്തപ്പോ-
ളുകന്നു കാണികളഖിലരുമെന്നാൽ,

യവനസേനയിലൊരുപുരുഷനും
ഖലമെന്നാകിലും മനമിളകീലാ.
അവരുടെനേതാവജ്ഞാക്ഷരമന്നത-
നരാതിമർദ്ദനനതുലവീര്യവാൻ
ത്വരിതം മുന്നോട്ടു കടന്നു ചെന്നേവം
പാന്ഥപൻചൊന്നാൻ "ചരിക ഹെക്ടരേ!
ഭയങ്കരഭാവം വഹിപ്പതെന്തിനായ്
ഭയമറിയുന്നയവനനില്ലകേൾ.
പരിഘതുല്യമാം കരയുഗമുള്ളോർ
കരളിനുകട്ടി പെരികെയുള്ളവർ
രണപരിചയം വൃഥാ വഹിക്കാത്തോർ
യവനന്മാരെന്നു ധരിച്ചുകൊണ്ടാലും.
തവ നഗരിയും പരിസരങ്ങളും
ജവമനലനുസമർപ്പിക്കും ഞങ്ങൾ.
നിലകെട്ടു പാരം ഭയവിവശരായ്
പലായനം ചെയ്യും സമയത്തു നിങ്ങൾ
തുരംഗമങ്ങൾക്കു ചിറകുകൾ നല്കാ-
നിരക്കും ദൈവത്തോടഖിലരുമൊപ്പം.
പറന്നു പൊങ്ങിടും പൊടിപടത്താൽ
മറച്ചിടാം നിങ്ങൾക്കഭിമാനക്ഷയം."

ഈ വക ഗാനങ്ങൾ യവനോത്സവവേളകളിൽ ഹോമർ പാടിയപ്പോൾ അവിടെ സന്നിഹിതരായിരുന്ന യവനന്മാരുടെ രക്തം വീര്യവിജൃംഭണത്താൽ നിശ്ചയമായും തിളച്ചിരിക്കണം.

ബാല്യംമുതൽക്കേ ഹോമർ പ്രകൃതിയെ അവഗാഢമായി അവലോകനം ചെയ്കയാൽ അദ്ദേഹത്തിന്റെ വർണ്ണനങ്ങൾ പ്രകൃതിവിഭവങ്ങളാൽ സമൃദ്ധമായിരിക്കുന്നു. സാരസങ്ങളുടെ ചംക്രമണങ്ങൾ, മധുമക്ഷികകളുടെ അലസചലനങ്ങൾ, ധാന്യക്കതിരുലച്ചുകൊണ്ടുള്ള മാരുതസഞ്ചാരങ്ങൾ, സമുദ്രത്തിലേ ചണ്ഡവാതപ്രവാഹങ്ങൾ, പ്രാതസ്സായംകാലങ്ങൾ, നിശാമധ്യാഹ്നവേളകൾ, അചേതനവസ്തുക്കളുടെ ശബ്ദങ്ങൾ, പാടത്തു നില്ക്കുന്ന കൃഷീവലൻ, ഉലയ്ക്കടുത്തു നില്ക്കുന്ന കൊല്ലൻ, കലംമെനയുന്ന കുശവൻ,- ഇവയെല്ലാം ചേർന്നതാണ് ഹോമരുടെ സാഹിത്യലോകം. ഒരാശയം മനസ്സിലുദിച്ചാലുടനെ അതിനുചിതമായ പദം, പക്ഷികൾ നിലത്തുനിന്നും മേല്പോട്ടു കുതിച്ചു പറക്കുമ്പോലെ പുറപ്പെടുകയായി.

അദ്ദേഹത്തിന്റെ പ്രഭാതത്തിന് 'അരുണാംഗുലിക'ളുണ്ട്. സമുദ്രം 'മധുശ്യാമള'മാണ്. സായകം

കട്ടവും ശല്യം രക്തപിപാസയോടുകൂടിയതുമാകുന്നു. രണാങ്കണം കവചപ്രഭയാൽ പുഞ്ചിരിക്കൊള്ളുന്നു. തരംഗങ്ങൾ ഭടന്മാരെപ്പോലെ 'അത്തുവിളി'ക്കയും കരയിലടിച്ചു നുര ചിന്നുമ്പോൾ 'പിഞ്ഛഭൂഷിതമായ' മകുടം ധരിക്കയും ചെയ്യുന്നു. ഹെലന്റെ അഭൌമമായ സൌന്ദര്യാതിശയത്തെ ഒരിടത്തു് ഹോമർ ഇപ്രകാരം വർണ്ണിക്കുന്നു.

പ്രത്യംഗം തിഗ്മദ്യുതി ചിന്നുമപ്പെണ്ണിൻമണി
യഷ്ടിക്കിൻ പകൽവെട്ടം, മറ്റെല്ലാംമന്ദപ്രഭം

സമുദ്രാധീശനായ വരുണഭഗവാന്റെ, യവനന്മാരെ സഹായിപ്പാനുള്ള എഴുന്നള്ളത്തു വർണ്ണിക്കുന്നതു നോക്കുക:—

(കാകളി)

കാഞ്ചനക്കോപ്പണിപ്പാർശ്വപ്രദേശവും
സഞ്ചലിതങ്ങളാം പൊൻകേസരങ്ങളും
സ്നായുബലത്തിൻ പരിപൂർത്തിയുമൊത്തു
വായുവേഗം പൂണ്ട വാജിപ്രവരരെ
ബന്ധിച്ച തേരിലേറിക്കശാപാണിയായ്
സിന്ധുവിൻദേവൻ പ്രയാണം തുടങ്ങവേ

പാഥോനിധികളുള്ളിൽ നിന്നു പൊങ്ങീപല
യാദോഗണം നമിപ്പാൻ നിജസ്വാമിയെ.
മേദുരാനന്ദഭരിതനാം സാഗരം
സാദരം രണ്ടായ്പ്പകുത്താൻ തിരകളെ
വാഹങ്ങൾ മേന്മേൽ കുതിച്ചുപാഞ്ഞാർ ജവ
മാഹന്ത!തേരുകൾ തെല്ലും നനഞ്ഞീലാ.

ഹരിയും ഹരിണവും, കലയും മുയലും, ഗൃധ്രവും സർപ്പവും അദ്ദേഹത്തിനൊരുപോലെ പരിചിതരായിരുന്നു. അദ്ദേഹത്തിൻെറ മേധാചക്രവാളത്തിൽ അണുവും മഹത്തും സരളവും ഗംഭീരവുമായ സർവവസ്തുക്കൾക്കും സ്ഥാനമുണ്ടായിരുന്നു എന്നു പറഞ്ഞാൽ കഴിഞ്ഞല്ലോ.

ഹോമറുടെ മറെറാരു വിശേഷം അദ്ദേഹത്തിൻെറ ഉല്ലേഖനപാടവമാകുന്നു. ഭാവനാവിശിഷ്ടനായ ഏതൊരു കവിയും ചിത്രീകരണത്തിൽ നിപുണനായിരിക്കുക പതിവാണ്. വസന്തകാലം കുസുമശ്രേണിയാൽ പ്രദ്യോതിക്കുമ്പോലെ കവിഹൃദയം ശബ്ദചിത്രം വഴി പ്രകടീകൃതമാകുന്നു. ഹോമറുടെ ഭാവനയിൽ നിന്നും ഉല്ലേഖപടലികൾ അഹമഹ

മികയാ പുറപ്പെട്ടുന്നതു്, ആകാശത്തിൽ കൂട്ടംകൂട്ടമായിപ്പറന്നു പോകുന്ന വിഹംഗകദംബകങ്ങൾക്കൊപ്പമാണു്. ഒരു സേനാപ്രവാഹം കാണുക;—

(കളകാഞ്ചി)

തരുനികരനിബിഡതര ഗിരിവരതടങ്ങളിൽ
താന്തനായ്ക്കത്തിത്തുടങ്ങും ദവാനലൻ
പാവനനുടെ തുണയൊടതിരഭസമധികോജ്ജ്വലം
പാളിപ്പടൎന്നുപൊങ്ങിക്കരേറും വിധം
കവചനിരപരിചകളുമനവധി കലൎന്നോരു
കാന്തിപ്രവാഹം പരന്നു രണാങ്കണേ
കടലിലൊരു കൊടുപവനനമിതബലമോടോപ
കാറിന്ന്യമാൎന്നു ഗൎജ്ജിച്ചടിക്കും വിധൌ
മലവടിവിലിളകിന മഹോൎമ്മികൾ മസ്തകം
മാനത്തുതല്ലിക്കതിച്ചുട്ടുകന്നപോൽ
സമരഭുവിനിരവധിക ഭടജനശതങ്ങൾതൻ
സഞ്ചാരടപ്പുകോലാഹലം വിസ്മയം.

ട്രായ്നഗരനിരോധത്തിനു് ഹേതുഭൂതനായ പാരിസ് അന്തഃപുരത്തിൽ അടങ്ങിയിരിപ്പാൻ നിവൃത്തിയില്ലെന്നുള്ള ഘട്ടമായപ്പോൾ കീഴ്മേൽ മറന്നു യുദ്ധസന്നദ്ധനായിപ്പായുന്നതിനെ, മന്ദുരയിൽ നിന്നു കടി

ഞാൺവിട്ട പാഞ്ഞുപോകുന്ന പടക്കുതിരയുടെ ഗതിയോടുപമിച്ചിരിക്കുന്നതിന്റെ സ്വാരസ്യം നോക്കുക:—

(തരംഗിണി)

ഇന്നിയുമടങ്ങിയിരിപ്പതുനന്ന-
ല്ലിതിഹൃദിനരപതിസുതനുമുറച്ചു
പലവകയുദ്ധക്കോപ്പുമണിഞ്ഞഥ
നിലയത്തിൻ പടിവാതൽ കടന്നു
കടിഞാൺവിട്ടരണാശ്വം പോലവ-
നവിടം വിട്ടു കുതിച്ചഥപാഞ്ഞു
പുരുഗർവത്തൊടു ശീർഷമുയർത്തീ
ട്ടൊരുവക ഭീഷണഭാവമിയന്നു.
ചികുരമശേഷമഴിഞ്ഞു പറന്നു
ചിലനിശ്വാസവുമങ്ങുതുടർന്നു
നിരുപമധൃതിയൊടു ഭടജനനടുവിൽ
ചതുരതയോടുടനോടി മറഞ്ഞു.

ഹോമറുടെ കവിതയ്ക്കുള്ള മറെറാരു പ്രധാനഗുണം ഓജസ്സാണ്. അദ്ദേഹത്തിന്റെ കാവ്യലക്ഷ്മിക്ക് മൃദുലത്വത്തേക്കാൾ പ്രചണ്ഡതാണ്ഡവമാണധികം പ്രിയം. യുദ്ധവർണ്ണനയിൽ അദ്ദേഹത്തെ ജയിപ്പാൻ യാതൊരു കവിയ്ക്കും കഴിഞ്ഞിട്ടില്ല. യുദ്ധത്തെ

വർണ്ണിച്ചുകേൾപ്പിക്കുന്നതോടുകൂടി അദ്ദേഹം വായനക്കാരെ സംഗരഭൂമിയിൽ കൊണ്ടുചെന്നു നിർത്തി ദ്രഷ്ടാക്കൾക്കുള്ള അനുഭവം അവൎക്ക് വരുത്തിക്കൊടുക്കുകയും ചെയ്യുന്നു.

ശരങ്ങളുടെ ഫൂൽക്കാരവും, വെട്ടുകൊണ്ടു കപാലംതകരുന്ന ശബ്ദവും ഭടന്മാരുടെ ഭയങ്കര ഗർജ്ജനങ്ങളും വായനക്കാർ കേൾക്കുന്നു. അതോടുകൂടി ഖഡ്ഗചാലനനൃത്തിയും സൂൎയ്യപ്രകാശം തട്ടുന്ന പരിചകളുടെ ചെങ്കനൽ പ്രഭയും അവർകാണുകയും ചെയ്യുന്നു. കിംബഹുനാ, അദ്ദേഹത്തിന്റെ ഹൃദയത്തിൽ പ്രപഞ്ചം മുഴുവൻ നിഴലാടിക്കൊണ്ടിരിക്കുന്നു.

എന്നാൽ എല്ലായ്പോഴും ഇടിയും മിന്നലും, വെട്ടും തട്ടും കൊണ്ടല്ല ഹോമർ നമ്മുടെ മുമ്പിൽ ആവിർഭവിക്കുന്നത്. ഓജസ്സും ഗാംഭീൎയ്യവും ഒരു സന്ദർഭത്തിൽ പ്രകടിപ്പിക്കുമെങ്കിൽ മറെറാരു സന്ദർഭത്തിൽ ലാളിത്യവും മൃദുതയും പ്രദർശിപ്പിക്കാനും അദ്ദേഹത്തിനു കഴിയും. ഹൃദയസ്പൃക്കായ മൃദുലഘട്ടങ്ങളെ വർണ്ണിക്കുന്നതിൽ അദ്ദേഹം ഒട്ടും പിന്നോക്കമല്ല. നഗ്നമായ പാറക്കെട്ടുകൾക്കിടി

യിൽ ചില സുരഭിലകുസുമങ്ങൾ ഇളങ്കാററിലാടുന്നതു കാണാം. യുദ്ധോന്മത്തരായ ഭടജനങ്ങളുടെ ആർഭാട ത്തകർപ്പുകൾ നമ്മെ കേൾപ്പിക്കുന്ന കവി, വൃദ്ധന്മാരുടെ ക്ഷീണസ്വരത്തിലുള്ള വിലാപങ്ങളേയും അബലാവൃന്ദങ്ങളുടെ ആക്രന്ദനങ്ങളേയും കേൾപ്പിക്കാനും ശക്തനാണ്.

ഹെക്ടറുടെ മൃതശരീരം യാചിച്ചുകൊണ്ടു് വൃദ്ധനായ പ്രിയം യവനനായകനായ അക്കിലീസ്സിൻെറ മുമ്പിൽ ദണ്ഡനമസ്കാരം ചെയ്തു പുറപ്പെടുവിക്കുന്ന അഭ്യൎത്ഥനകളിൽ തുളുമ്പുന്ന കരുണരസം കാണുക:—

(മഞ്ജരി)

ദേവപ്രിയനാകും വീരപ്രകാണ്ഡമേ
താവകതാതനെയുള്ളിലോൎക്ക
വൃദ്ധപിതാവിൻെറ വിഗ്രഹശൈഥില്യം
ശ്രദ്ധനാമെന്നിലും കാണ്മതില്ലേ?
വെള്ളിനൂൽപോലുള്ള കേശവും മീശയും
തുള്ളിവിറകൊള്ളുമംഗങ്ങളും
പാരം ചുളുങ്ങിവലിഞ്ഞുള്ള ഗാത്രവും
പാവമാമെന്നിലും കാണ്മതില്ലേ?
എന്നാലെനിക്കാരൊരാലംബമെന്നുടെ

പൊരന്നോമനപ്പുത്രൻപെട്ടുപോയി.
പത്തൊമ്പതുപേററ മാതാവിനിയൊററ
പ്പുത്രനെമാത്രം കൊടുത്തു ദൈവം.
അക്കലതന്നു, പെന്നോമനപ്പൊന്മക-
നിപ്പോൾ നിൻകയ്യാൽ മൃതനുമായി.
ജന്മദേശത്തിനായ് ജന്മം വെടിഞ്ഞൊരെൻ
ധന്യകുമാരൻെറ പുണ്യദേഹം
മീളുവാൻ വന്ന ഞാൻ സാദരം നിന്നോമൽ-
ക്കാലിണകുമ്പിട്ടിരന്നിടുന്നേൻ.
അച്ഛനെപ്പോലെയിന്നെന്നെയുമോത്തുമൽ-
പുത്രശരീരമെനിക്കുനൽക.

ഈ പരിദേവനം സവിശേഷം ഫലിച്ചതായി നാം കണ്ടുവല്ലോ.

പെട്രോക്ലൂസ് മരിച്ചുകിടക്കുന്നതുകണ്ടു് അക്കിലീസ്സിൻെറ പടക്കുതിരകൾപോലും വ്യസനിക്കുന്നതിനെ ഹോമർ ഇപ്രകാരം വർണ്ണിക്കുന്നു:—

(കേക)

രക്തപങ്കിലമാകുമദ്രിക്കിൽ വിഷണ്ണരായ്
ശക്തനാമക്കിലീസ്സിൻ പോർക്കുതിരകൾ-
നിന്നാർ

രണധരൽപതിതനായ്ക്കിടക്കും നേതാവിനെ
കണ്ണുനീർ വാർത്തുവാർത്തു നോക്കിനാർ-
നിൎന്നിമേഷം.

പ്രഗ്രഹമിളക്കീട്ടും താഡനമേല്പിച്ചിട്ടും
വ്യഗ്രരാം വാജിവീരരേതുമേയിളകീലാ.
കൎമ്മകൌശലമേറും തക്ഷക പ്രവരന്മാർ
മൎമ്മരോപലത്തിനാൽ നിൎമ്മിച്ചുവെച്ചപോലെ
മൃതനാം നായകന്റെ വിശ്രമസ്ഥാനത്തൊരു
ചലനലവംപോലുമില്ലാതെ നിന്നാരവർ.
കണ്ണിൽ നിന്നുരണ്ടോരോതുള്ളികൾ നിശ്ശബ്ദ-
മായ്

മണ്ണിൽ വീഴുന്നു നീണ്ടവദനം വഴിമുററും
പേശലഗ്രീവം താഴ്ത്തിനില്ക്കുമാഹയങ്ങൾതൻ
കേസരനികരം ഹാ! പൂഴിയിലിഴയുന്നു.

സമരസന്നദ്ധനായ ഹെക്ററർ തന്റെ പ്രിയപത്നിയോടു യാത്രപറഞ്ഞതിനുശേഷം, സ്വപുത്രനെ അലിംഗനം ചെയ്‌വാൻ കൈനീട്ടി. ഭടവേഷധാരിയായ പിതാവിന്റെ പിഞ്ഛഭൂഷിതമായ ശിരസ്ത്രാണം കണ്ടു ഭീതിപൂണ്ട പൈതൽ ധാത്രിയുടെ വക്ഷസ്സിലേക്കു ചാഞ്ഞു. അപ്പോൾ ഹെക്ററർ

കിരീടം അഴിച്ചു താഴെ വെച്ചിട്ട് പുത്രനെയെടുത്തു ചുംബിക്കയും അവൻെറ ഭാവിനന്മയ്ക്കായി ദൈവ പ്രാൎത്ഥന നടത്തുകയും ചെയ്തു. ഇത്രയും ഭാഗം ഹോമർ വൎണ്ണിക്കുന്നതു നോക്കുക:—

മഞ്ജരി

പ്രേയസിയോടു വിടവാങ്ങിനിന്നോരാ-
ട്രായ് നഗരത്തിലെവീരസിംഹം
തന്നുടെപൊന്മകനിപ്പെതലെയൊന്നെടു-
ത്തുമ്മവെച്ചീടുവാൻ കൈകൾനീട്ടി.
ഉജ്ജ്വലമാകും കിരീടവുമായതിൽ
സഞ്ചരമായ്പ്പാറുന്ന പിഞ്ഛികയും
കണ്ടുഭയം പൂണ്ടു പൂമ്പൈതൽ ധാത്രിതൻ
കണ്ഠദേശത്തിങ്കൽ ചാഞ്ഞുമന്ദം.
അക്കാഴ്ചയദ്രമ്പതിമാർക്കുള്ളിയോ-
ടുൾക്കൌതുകമോരോപുഞ്ചിരിയായ്.
പ്രാണാധികപ്രിയനാകും കുമാരനെ
പ്രീണിപ്പിച്ചീടുവാൻ തജ്ജനകൻ
ചേണുററകാന്തികലരും തൻ മസ്തക-
ത്രാണമെടുത്തു നിലത്തുവെച്ചാൻ.

ആനന്ദകന്ദമാം ബാലനെച്ചെന്നെടു-
ത്താനനം മെല്ലെ മുകൎന്നശേഷം
പൊക്കിപ്പിടിച്ചു കൊണ്ടീശ്വരന്മാരോടാ-
യുൾക്കാമ്പഴിഞ്ഞോരോ നന്മ നേൎന്നാൻ.

ഹെക്ററുടെ മരണവാൎത്തയറിഞ്ഞു വിലപിച്ചവരുടെ കൂട്ടത്തിൽ, സമസ്തദുരിതങ്ങൾക്കും ഹേതുഭൂതയായ ഹെലനും ഉൾപ്പെട്ടിരുന്നു. മററുള്ളവർ അവളെ പലപ്പോഴും ശാപവാക്കുകളാൽ പീഡിപ്പിച്ചിരുന്നെങ്കിലും ഹെക്ററർ ഒരിക്കലും നിന്ദാഭാവം പ്രകടിപ്പിക്കയുണ്ടായില്ല. അവളുടെ വിലാപം. ഹെക്ടരുടെ സ്വഭാവമഹിമയ്ക്കു് മാററുകൂട്ടുകതന്നെ ചെയ്യുന്നു.

(കേക)

ശോകത്തിൻ പെരുപ്പിലും ദേഹത്തിൻദ്യുതിമൂലം
ലോകത്തിന്നതിമാത്രം ദൎശനീയയാം ഹെലൻ
സപ്രഭങ്ങളാമക്ഷിയുഗളസ്രോതസ്സുകൾ
വൎത്തുളമുക്താബിന്ദു· വാക്കവേ മാഴ്കീടിനാൾ.
“ഹാ മമ പ്രിയബന്ധോ! ധീരചിത്തത്തോടൊത്തു
കോമളപ്രകൃതിയും ഭവാനു ദൈവായത്തം.
എന്നെയിദ്ദിക്കിലേക്കാപ്പൂരുഷൻ കൊണ്ടുപോന്നി-
ട്ടിന്നിരുപതുവൎഷം കഴിഞ്ഞെന്നിരിക്കിലും

സ്മരിക്കുന്നീലേതും ഞാൻ നിന്നിൽ നിന്നുളവായി-
ട്ടോരിക്കൽപ്പോലുമൊരു ദുർവ്വാക്കോ ദുഷ്കർമ്മമോ.
ആപൽക്കാരിണിയെന്നു മററുള്ളോർ ശപിക്കവേ
താപങ്ങളടക്കി ഞാൻ താവകാനുക്രോശത്താൽ.
അവലേപോന്മാദത്താൽ സോദരന്മാർ ചിലപ്പോ-
ളവഹേളനഭാവമെന്നോടു കാട്ടുമ്പോഴും
സുന്ദരിമാരാ മവരോധനാരിമാരെന്നെ
നിന്ദയോടഭിവീക്ഷിച്ചീടുന്ന നേരത്തിലും
നിൻനയോപേതചാടുഭാഷണചാതുര്യത്താൽ
മന്ദയാമെൻറദുഃഖം മാഞ്ഞുമാറീടും സർവ്വം.
ഇത്തവ്വിധവിടുന്നും മൃത്യുവെ വരിക്കയാ-
ലസ്തബന്ധുവായ്ത്തീർന്ന പാപിനിയാകും ഹെലൻ.
വീട്ടിലുള്ളോരും വെളിക്കുള്ളോരും വെറുത്ത ഞാൻ
നാട്ടിലെപ്പെരുവഴിതോറും ഹാ! നടക്കാറായ്."
അശ്രുക്കൾ വാർത്തീടുമാലാപമന്ത്യമാമം നോക്കി-
പ്പാർശ്വവർത്തികളെല്ലാമാർദ്രതാ വിവശരായ്.

മേൽകാണിച്ച രീതിയിലുള്ള കാവ്യഭാഗങ്ങൾ വായിക്കുമ്പോൾ, ഹോമർ എല്ലായ്പോഴും തീയും ചുഴലിയും കൊണ്ടല്ല വരുന്നതെന്നും ബാഷ്പാംബുവിൽ സമാർദ്രമാകുന്ന ഒരു മൃദുഹൃദയം അദ്ദേഹം വഹിക്കുന്നുണ്ടെന്നും സ്പഷ്ടമാകുന്നതാണല്ലോ.

യുദ്ധവർണ്ണനയിലും വീരകർമ്മപ്രതിപാദനത്തിലും ഹോമർക്കുള്ള അമിതൌത്സുക്യം കാണുമ്പോൾ അദ്ദേഹത്തിന്റെ കൃതികൾക്കു് ധാർമ്മികഗൌരവം കുറവാണെന്നൊരു മിത്ഥ്യാബോധം ചിലർക്കുണ്ടായെന്നുവരാം. എന്നാൽ അവയെ അവധാനപൂർവ്വം പരിശോധിച്ചാൽ പരമാർത്ഥം മനസ്സിലാകുന്നതാണു്. ഏതാനും ചില ഉദാഹരണങ്ങൾ കാണിക്കാം.

(കാകളി)

1. യുദ്ധസംരംഭത്തിലെപ്പൊഴുമേർപ്പെടാ-
നദ്ധ്യൽകുതൂഹലമുദ്യമിക്കുന്നവൻ
ഗൃഹ്യമതസമുദായബന്ധങ്ങളെ
ഗർഹ്യമാംവണ്ണമുല്ലംഘനംചെയ്യുന്നു.

(കേക)

2. സമ്പല്ലാളിതനായ്ത്താനിരുന്നീടിലും വീണ്ടും
സമ്പത്തു മോഹിപ്പവൻ ദുരിതം യാചിക്കുന്നു.

(മഞ്ജരി)

3. മർത്ത്യവൃന്ദത്തിനും പത്രവൃന്ദത്തിനു-
മത്യന്തസാമ്യമുണ്ടോർത്തു കാൺകിൽ
ദാരുവിലേകദാ തിങ്ങും ദലശ്രേണി

മാരുതാകീർണ്ണമായ് ത്തീന്നിടുമ്പോൾ
പുത്തനായ് മററൊരുകൂട്ടം മുളയ്ക്കുന്നു
മർത്ത്യരും മാറുന്നതവ്വിധംതാൻ.

(പാഠം)

4. ആപണങ്ങളിലന്യായമായ് ജനം
വ്യാപാരങ്ങൾ തുടങ്ങുന്നകാലത്തും
ഭൂപതിമാരധമ്മകർമ്മങ്ങളിൽ
താപമേലാതെ മേവുന്നകാലത്തും
നിർണ്ണയം ദൈവകോപത്തിനാൽ വരും
ചണ്ഡവാതപ്രകമ്പങ്ങളൂഴിയിൽ.

അത്ഭുതാവഹമായ കല്പനാശക്തിയുടെ പ്രേരണയാൽ ഹോമർ ബ്രഹ്മസിംഹാസനത്തിൽ ചാടിക്കയറി അതുവരെ ഇല്ലാതിരുന്ന പല വസ്തുക്കളെയും നിർമ്മിച്ചിരിക്കുമ്പോലെ തോന്നുന്നു. അദ്ദേഹത്തിൻെറ കഥാപാത്രങ്ങൾ വെറും ജഡപദാത്ഥങ്ങളല്ല; സ്വവിചാരങ്ങളുടേയും സ്വകമ്മങ്ങളുടേയും ശക്തിയാൽ ഭേദിതവ്യതയിലൂടെ ശീഘ്രഗമനം ചെയ്യുന്ന ചൈതന്യമൂത്തികളായ സ്ത്രീപുരുഷന്മാരാണ്. അക്കിലീസ്സിൻെറ ഗാംഭീര്യം, ഹെക്ടരുടെ മഹിമാതിശയം, പാരിസ്സി

ന്റെ സാമൎത്ഥ്യം, യൂളിസസ്സിന്റെ സഹന ശീലം മുതലായവയുടെ പ്രകടനങ്ങളിൽ അതാതാളുകൾ നമ്മുടെ കൺമുമ്പിൽ സഞ്ചരിക്കുന്നതുപോലെയും അവരവരുടെ പ്രത്യേകശബ്ദങ്ങൾ നാം കേൾക്കുന്നതുപോലെയും ഉള്ള അനുഭവമാണുണ്ടാകുന്നതു്. അപ്രകാരം തന്നെ അന്തർമ്മുഖി, പെനിലൊപ്പെ, ഹെലൻ തുടങ്ങിയ നാരീരത്നങ്ങൾ ഓരോ പ്രത്യേക ഭാസ്സോടുകൂടി പ്രശോഭിക്കുന്നു.

യവനസാഹിത്യനിർമ്മാതാവു് എന്ന മഹനീയ സ്ഥാനമാണു് ഹോമർ വഹിക്കുന്നതു്. ഒന്നുകൂടിക്കടന്നാലോചിച്ചാൽ യവനസമുദായ നിർമ്മാതാവെന്ന പദവിതന്നെ അദ്ദേഹത്തിനു നൽകേണ്ടതായിവരും. എന്തെന്നാൽ, യവനന്മാൎക്കു തങ്ങളെപ്പററിയുള്ള വിശ്വാസം ജനിച്ചതു് ഹോമറുടെ കൃതികൾവഴിയാണു്. അദ്ദേഹം യവനഭാഷയ്ക്കു ചാരുതയും ലാളിത്യവും സമ്പാദിച്ചു കൊടുത്തതിനു പുറമെ യവനന്മാരുടെ ജീവിതാദർശങ്ങൾക്കും ലോകാവലോകനസമ്പ്രദായങ്ങൾക്കും അസ്ഥിവാരം ഉറപ്പിക്കയുംചെയ്തു. യവനജനതയുടെ ഹൃദയനാഡീസ്പന്ദനമാണു് ഹോമറുടെ ഗാനവിശേഷങ്ങൾ. അവരുടെ സ്വപ്നമനോരഥങ്ങളെയും

ഉന്നതാഭിലാഷങ്ങളേയും മാനുഷസൗന്ദൎയ്യപൂജയേയും അദ്ദേഹം കാവ്യരൂപേണ പ്രകാശിപ്പിച്ചു ഗാനം ചെയ്തിരിക്കുന്നു.

'ഇലിയഡും ഒഡേസ്സി'യും ഭിന്നധൎമ്മങ്ങളോടു കൂടിയ കാവ്യങ്ങളാണ്. ആദ്യത്തേതു് ഒരു യുദ്ധവൃത്താന്തവും രണ്ടാമത്തേതു് സഞ്ചാരത്തിൻേറയും ഗൃഹജീവിതത്തിൻേറയും വിവരണവുമാകുന്നു. ഇലിയഡിൻേറ ആദൎശം പ്രവൃത്തിയും ഒഡേസ്സിയുടേതു് നിവൃത്തിയുമാണെന്നു പറയാം. രണ്ടു കാവ്യങ്ങളിലും കഥാബന്ധത്തിന് ആധുനിക സമ്പ്രദായമനുസരിച്ചുള്ള വൈചിത്ര്യമൊന്നുമില്ല. ഒഡേസ്സിയിൽ കാണുന്നതു് ഹോമറുടെ പ്രതിഭയുടെ സന്ധ്യാരാഗമാണെങ്കിൽ ഇലിയഡിൽ നാം ദർശിക്കുന്നതു മദ്ധ്യാഹ്നദീപ്തിയാകുന്നു. ഈ രണ്ടു മഹാകാവ്യങ്ങളും പ്രകൃതിയുടെ നിസൎഗ്ഗസന്താനങ്ങളെന്നവണ്ണം എന്നെന്നും പ്രശോഭിക്കുന്നവയാണു്.

ഹോമറുടെ പ്രതിഭാപേടകത്തിൽനിന്നു് രമണീയവും അക്ഷയ്യവുമായ പല വിഭവങ്ങളും ലോകത്തിനു ലഭിച്ചിട്ടുണ്ടു്. കാളിദാസാദികവീന്ദ്രന്മാൎക്കു രാമായണഭാരതങ്ങൾ എന്നപോലെ, വെർജിൽ,

ടാസ്സോ, മിൽട്ടൺ, ടെന്നിസൺ, തുടങ്ങിയ അനേകം കവികൾക്ക് ആശയദാനം ചെയ്തിട്ടുള്ളതു് ഹോമറുടെ കൃതികളാകുന്നു. മഹാനായ അലക്സാണ്ടർ, ഇലിയഡ് എന്ന വീരസാഹിത്യഗ്രന്ഥത്തെ സ്വഖഡ്ഗത്തോടൊപ്പം ഉപധാനത്തിൻ ചുവട്ടിൽവെച്ചുകൊണ്ടാണു നിദ്ര ചെയ്ക പതിവായിരുന്നതത്രേ.

ഏകദേശം മുപ്പതു ശതവർഷങ്ങൾക്കുമുമ്പു ജീവിച്ചിരുന്ന യവനജനതയെ ആഹ്ലാദിപ്പിക്കുകയും ഉത്തേജിപ്പിക്കുകയും ചെയ്ത കവിതകൾ ഇന്നും ആ രാജ്യത്തെ കടൽപ്പുറത്തടിക്കുന്ന തിരകളെന്നപോലെ നവചൈതന്യാവഹങ്ങളായിത്തന്നെ വർത്തിക്കുന്നു. ഏതൻസ് നഗരത്തിലെ വിദ്യാലയങ്ങളിലും ലോകത്തിലെ സർവ്വകലാശാലകളിലും അവ ഇന്നും പാരായണം ചെയ്യപ്പെടുന്നു. ആ മഹാനാടകം എന്നും വിജയിപ്പൂതാക!

ശുഭം

